

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 25 | THE ONLINE OFFICIAL NEWS BULLETIN | 2021 June 19

**SEASON OF PENTECOST** പെന്തിക്കോസ്തികാലം ܥܕܢܐ ܕܦܢܛܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 20 ♪3 4th Sunday after Pentecost | 21 ♪7 | 22 ♪3 | 23 ♪7 | 24 ♪3 Birth of St. John the Baptist | 25 ♪7 | 26 ♪3 |

## കോവിഡ് നിയന്ത്രണങ്ങൾ പാലിച്ച് ആരാധനാലയങ്ങൾ തുറക്കാൻ അനുവദിക്കണം: ഓർത്തഡോക്സ് സഭ

കോട്ടയം: ടി.പി.ആർ അടിസ്ഥാനത്തിൽ മേഖലകൾ തിരിച്ച് ലോക്ക് ഡൗൺ ഇളവുകൾ പ്രഖ്യാപിച്ച സാഹചര്യത്തിൽ കൊവിഡ് മാനദണ്ഡങ്ങൾ കൃത്യമായി പാലിച്ചുകൊണ്ടു ആരാധനാലയങ്ങൾ വിശ്വാസികൾക്കായി തുറക്കാൻ അനുവദിക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ആവശ്യപ്പെട്ടു.

മഹാമാരിയുടെ പശ്ചാത്തലത്തിൽ ആകുലതയിൽ കഴിയുന്ന വിശ്വാസികൾക്ക് പ്രത്യാശ നൽകുന്ന ആരാധനാലയങ്ങൾ തുറക്കേണ്ടത് ഏറെ പരിഗണന അർഹിക്കുന്ന വിഷയമായി സർക്കാർ കാണണം. മതപരമായ ചടങ്ങുകൾക്കും ആചാരാനുഷ്ഠാനങ്ങൾക്കുമൊപ്പം ജീവകാരുണ്യപ്രവർത്തനങ്ങളും രോഗപ്രതിരോധ പ്രവർത്തനങ്ങളും ആരാധനാലയങ്ങളുടെ ചുമതലയിൽ ഏറെ പ്രശംസനീയമായി നടന്നു വരുന്നുണ്ട്. വ്യാപാര വിനോദ സ്ഥാപനങ്ങൾ പോലും പ്രവർത്തിക്കാൻ അനുവദിച്ചിരിക്കുന്ന സാഹചര്യത്തിൽ ഈ വിഷയത്തിന് അടിയന്തര പരിഗണന നൽകണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു.

**മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ട്രിബ്യൂണൽ അദ്ധ്യക്ഷനായി പ. കാതോലിക്കാ ബാവ നിയമിച്ച യു.കെ. യൂറോപ്പ് ഭദ്രാസന മെത്രാപ്പോലീത്തായും ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്തായുമായ ഡോ. മാത്യൂസ് മാർ തിമോത്തിയോസ്.**





## അശരണർക്ക് സഹായഹസ്തം നീട്ടി കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം

കോലഞ്ചേരി: കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ എറണാകുളം, ഇടുക്കി, കോട്ടയം ജില്ലകളിലെ നിർധനരായ കുടുംബങ്ങൾക്കുള്ള ഭക്ഷ്യകിറ്റുകൾ വിതരണം നടത്തി. ഇടമറുക്, പുതുവേലി, കൂത്താട്ടുകുളം, മൂവാറ്റുപുഴ, കുന്നയ്ക്കാൽ, വാളകം, കോലഞ്ചേരി, ഊരമന, പിറവം, നെച്ചൂർ, മുളക്കുളം, പാമ്പാക്കുട, പെരുവ തുടങ്ങിയ നിരവധി സ്ഥലങ്ങളിലാണ് കിറ്റുകൾ എത്തിച്ചത്.



**ICON Charity യുടെ പിന്തുണയോടെ പാമ്പാടി ദയറയുടെ ആഭിമുഖ്യത്തിൽ ചിങ്ങവനം സെൻറ് ജോൺസ് പള്ളിയിലെ വെള്ളപ്പൊക്കം മൂലം ദുരിതം അനുഭവിക്കുന്ന 120 ഓളം കുടുംബങ്ങൾക്ക് ആയിരത്തിലധികം രൂപ വിലയുള്ള 2 ഗ്രോസറി കിറ്റുകൾ വിതരണം ചെയ്തു. ഇടവക മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ നടന്ന Zoom Meeting ൽ ആണ് സ്ലീബാദാസ സമൂഹത്തിൽ പെട്ട സഹോദരങ്ങളുടെ പ്രയാസങ്ങൾ അറിയാൻ ഇടയായത്. പാമ്പാടി ദയറാ മാനേജർ ഫാ. മാത്തുക്കുട്ടിയുടെയും സ്ലീബാദാസ സമൂഹം മുൻ സെക്രട്ടറി ശെമവൂൻ റമ്പാന്റെയും നേതൃത്വത്തിൽ പള്ളിയിലെത്തിയാണ് കിറ്റുകൾ നൽകിയത്.**

**അസോസിയേഷൻ കല്പന**

## സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി) വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

നമ്പർ: 108/2021



നമുക്ക് എത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ ... പള്ളിവികാരിയും ദേശത്തുപട്ടക്കാരും പള്ളികൈസ്ഥാനികളും ശേഷം വിശ്വാസികളും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്‌വ്.

കർത്താവിൽ പ്രിയരെ,

നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ (മലങ്കര അസോസിയേഷന്റെ) ഒരു യോഗം താഴെ പറയുന്ന വിഷയങ്ങളെപ്പറ്റി ആലോചിച്ച് ആവശ്യമായ തീരുമാനം ചെയ്യുന്നതിന് **പരുമല സെമിനാരിയിൽ വച്ച് 2021 ഒക്ടോബർ മാസം 14-ാം തീയതി വ്യാഴാഴ്ച** പകൽ ഒരു മണി (IST) മുതൽ നമ്മുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതിന് നാം തീരുമാനിച്ച് പ്രഖ്യാപിക്കുന്നു.

### ആലോചനാ വിഷയങ്ങൾ

1. പൌരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക.

2. മലങ്കര അസോസിയേഷൻ പ്രസിഡന്റിന് ആവശ്യമെന്ന് ബോധ്യമുള്ളതും മുൻകൂട്ടി അനുവദിക്കുന്നതുമായ ഇതര വിഷയങ്ങൾ പരിഗണിച്ച് യുക്തമായ തീരുമാനങ്ങൾ ചെയ്യുക.

മലങ്കര അസോസിയേഷൻ യോഗ നടത്തിപ്പ് സംബന്ധിച്ച് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന (1934-ലെ മലങ്കര സഭാ ഭരണഘടന) പ്രകാരവും “മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നത് സംബന്ധിച്ച നടപടി ചട്ടങ്ങൾ” പരിഗണിച്ചും നാം ചെയ്തിട്ടുള്ള ക്രമീകരണങ്ങളുടെ ചുരുക്കം താഴെ ചേർത്തിരിക്കുന്നു:

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന 71-ാം വകുപ്പനുസരിച്ച് പള്ളി ഇടവകകളിൽനിന്നും തെരഞ്ഞെടുക്കപ്പെട്ട പ്രതിപുരുഷന്മാരുടെ ഔദ്യോഗിക കാലാവധി 5 വർഷം ആയിരിക്കുന്നതിനാൽ, 2017 ജനുവരി മാസം 29-ാം തീയതി പ്രസിദ്ധപ്പെടുത്തിയ പ്രതിപുരുഷന്മാരുടെ ലിസ്റ്റിൽ ഉൾപ്പെട്ട അംഗങ്ങളും, ഇപ്പോൾ നിലവിലുള്ള മാനേജിംഗ് കമ്മിറ്റി അംഗങ്ങളും ഈ കല്പന അനുസരിച്ച് കൂടുന്ന അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള അംഗങ്ങളായിരിക്കും. എന്നാൽ മാനേജിംഗ് കമ്മിറ്റിയിലേക്ക് നോമിനേറ്റ് ചെയ്യപ്പെട്ടിട്ടുള്ള അംഗങ്ങൾക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട ഏതെങ്കിലും സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യുന്നതിന് അവകാശം ഉണ്ടായിരിക്കുന്നതല്ല. ഏതെങ്കിലും ഇടവകയിൽ പ്രതിപുരുഷന്മാരുടെ ഒഴിവുകൾ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന അനുഛേദം 71 (ഡി) പ്രകാരം നികത്തിയിട്ടുള്ളപക്ഷം പ്രസ്തുത വിവരം 2021 ജൂലൈ 30-ന് മുമ്പായി രേഖാമൂലം അതതു ഇടവക മെത്രാപ്പോലീത്താമാർ നമ്മുടെ കാതോലിക്കേറ്റ് ഓഫീസിലേക്ക് അറിയിച്ചിരിക്കേണ്ടതും, ആയത് പരിശോധിച്ച് അന്തിമ ലിസ്റ്റ് (ഫൈനൽ ലിസ്റ്റ്) തയ്യാറാക്കുന്നതുമാണ്.




അസോസിയേഷൻ യോഗാംഗങ്ങളുടെ ഫൈനൽ ലിസ്റ്റ് 2021 സെപ്റ്റംബർ മാസം 13-ാം തീയതി ദേവലോകം കാതോലിക്കേറ്റ് ഓഫീസിലും, അസോസിയേഷൻ യോഗസ്ഥലത്തും സഭയുടെ ഔദ്യോഗിക വെബ്സൈറ്റിലും (www.mosc.in) പ്രസിദ്ധീകരിക്കുന്നതാണ്. ഫൈനൽ ലിസ്റ്റിൽ പേരുള്ളവരെ മതിയായ തിരിച്ചറിയൽ രേഖകൾ പരിശോധിച്ച് ആധികാരികത ഉറപ്പാക്കി യോഗത്തിൽ പങ്കെടുപ്പിക്കുന്നതാണ്.

അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള പള്ളി ഇടവക പ്രതിപുരുഷന്മാരെ, ആലോചനാ വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പറയുന്നതിനും, വേണ്ടിവന്നാൽ വോട്ടു ചെയ്യുന്നതിനുമായി പള്ളിച്ചെലവിൽ അയയ്ക്കേണ്ടതാണ്. യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ളവർ അതതു പള്ളി വികാരി സാക്ഷ്യപ്പെടുത്തിയ തിരിച്ചറിയൽ രേഖകൾ സഹിതം, യോഗസ്ഥലത്തുള്ള രജിസ്ട്രേഷൻ കൌണ്ടറിൽ യോഗ ദിവസം രാവിലെ 9 മണി മുതൽ 12 മണി വരെയുള്ള സമയത്ത് ഹാജരായി ഹാജർ പുസ്തകത്തിൽ ഒപ്പിട്ട് യോഗസ്ഥലത്ത് പ്രവേശിക്കുന്നതിനുള്ള ബാഡ്ജുകൾ വാങ്ങി യോഗത്തിന് അര മണിക്കൂർ മുമ്പ് അവരവർക്ക് നിശ്ചയിച്ചിട്ടുള്ള സീറ്റുകളിൽ ഇരിക്കേണ്ടതാകുന്നു. പ്രതിപുരുഷന്മാരെ തിരിച്ചറിയുന്നതിന് ആവശ്യം വന്നാൽ അതിലേക്ക് വികാരിയോ, മറ്റു പട്ടക്കാരോ, സ്ഥലത്തു വച്ച് നേരിട്ട് സാക്ഷ്യപ്പെടുത്തേണ്ടതാകുന്നു.

തെരഞ്ഞെടുക്കപ്പെടേണ്ട സ്ഥാനത്തേക്കുള്ള നാമനിർദ്ദേശ പത്രികകൾ പരിശോധിച്ച് തീരുമാനം എടുക്കുന്നതിനും അസോസിയേഷൻ യോഗ നടത്തിപ്പ് സംബന്ധിച്ച് പരാതിയുണ്ടെങ്കിൽ അതു കേട്ട് തീരുമാനിക്കുന്നതിനും മറ്റുമായി അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റും, ഫാ. പി. കെ. സഖറിയാ പെരിയോർമറ്റം, അഡ്വ. മാത്യൂസ് മഠത്തേത്ത്, അഡ്വ. ഡോ. മത്തായി മാമ്പള്ളിൽ, ശ്രീ. തോമസ് ജോൺ മോളേത്ത് എന്നിവർ അംഗങ്ങളുമായി ഒരു ട്രിബ്യൂണലിനെ നാം നിയമിച്ച് അധികാരപ്പെടുത്തിയിട്ടുള്ളതാകുന്നു. ട്രിബ്യൂണലിലേക്കുള്ള

പരാതികൾ ട്രിബ്യൂണൽ അദ്ധ്യക്ഷന്റെ പേർക്ക് (കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം പി.ഒ., മുട്ടമ്പലം (via) കോട്ടയം 686004 എന്ന വിലാസത്തിൽ) അയച്ചുകൊടുക്കുകയോ, നേരിട്ടു നൽകുകയോ, ഇ-മെയിലായി catholicateoffice@mosc.in എന്ന ഇ-മെയിൽ വിലാസത്തിലേക്ക് അയയ്ക്കുകയോ ചെയ്യാവുന്നതാണ്. 2021 ഓഗസ്റ്റ് മാസം 5-ാം തീയതി വ്യാഴാഴ്ചയും, 2021 ഓഗസ്റ്റ് മാസം 18-ാം തീയതി ബുധനാഴ്ചയും, 2021 സെപ്റ്റംബർ മാസം 29-ാം തീയതി ബുധനാഴ്ചയും പകൽ 9 മണി മുതൽ 5 മണി വരെ കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ട്രിബ്യൂണൽ കൂടി തീരുമാനങ്ങൾ കൈക്കൊള്ളുന്നതാണ്. ട്രിബ്യൂണലിന്റെ തീരുമാനങ്ങൾ അന്തിമവും എല്ലാവർക്കും ബാധകവും ആയിരിക്കുന്നതാകുന്നു.

നാമനിർദ്ദേശ പത്രികകൾ 2021 സെപ്റ്റംബർ മാസം 14-ാം തീയതി മുതൽ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്. നിശ്ചിത ഫാറത്തിൽ അസോസിയേഷൻ അംഗങ്ങളുടെ ലിസ്റ്റിൽ പേരുള്ളവരിൽ 30 പേർ ചേർന്ന് ഓരോ നാമനിർദ്ദേശ പത്രിക സമർപ്പിക്കാവുന്നതാണ്. നാമനിർദ്ദേശ പത്രികകൾ കാതോലിക്കേറ്റ് ഓഫീസിന്റെ അസ്സൽ മുദ്രയോടു കൂടിയ അതതു ഫോറത്തിൽ ആയിരിക്കേണ്ടതും, ഒരാളിനെ നാമനിർദ്ദേശം ചെയ്യുന്നതിലേക്ക് മൂന്നിൽ കൂടുതൽ നാമനിർദ്ദേശങ്ങൾ തയ്യാറാക്കുകയോ സമർപ്പിക്കുകയോ ചെയ്തുകൂടാത്തതുമാണ്. ഒരംഗത്തിന് ഒന്നിൽ കൂടുതൽ നാമനിർദേശ പത്രികയിൽ ഒപ്പിടുന്നതിന് അധികാരം ഇല്ലാത്തതാണ്. എല്ലാ നാമനിർദ്ദേശങ്ങളും, 28-09-2021 നോ അതിനു മുമ്പോ അസോസിയേഷൻ സെക്രട്ടറിക്ക് ലഭിച്ചിരിക്കണം. സ്ഥാനാർത്ഥികളെ നാമനിർദ്ദേശം ചെയ്യുന്നതിന് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്കും അവകാശം ഉണ്ടായിരിക്കുന്നതാകുന്നു. നാമനിർദ്ദേശങ്ങളുടെ സൂക്ഷ്മ പരിശോധന ടി ട്രിബ്യൂണൽ നടത്തുന്നതും സാധുവായ പത്രികകൾ സ്വീകരിക്കുന്നതുമാണ്.

സാധുവായ നാമനിർദ്ദേശങ്ങൾ അസോസിയേഷൻ യോഗത്തിന്റെ അജണ്ടായിൽ ചേർക്കുന്നതും, അസോസിയേഷൻ യോഗത്തിന് പത്തു ദിവസം മുമ്പ് (03-10-2021) യോഗസ്ഥലത്തും, കാതോലിക്കേറ്റ് ഓഫീസിലും, ഔദ്യോഗിക വെബ്സൈറ്റിലും പ്രസിദ്ധപ്പെടുത്തുന്നതുമാകുന്നു. അജണ്ടാ പ്രസിദ്ധപ്പെടുത്തിയശേഷം മൂന്നു ദിവസത്തിനകം നാമനിർദ്ദേശം പിൻവലിക്കാവുന്നതാകുന്നു. നാമനിർദ്ദേശം പിൻവലിച്ചവരുടെ പേരുകൾ ഉൾപ്പെടാതെയുള്ള അജണ്ടാ യോഗദിവസത്തിന് ഏഴു ദിവസം മുമ്പ് (06-10-2021) യോഗസ്ഥലത്തും, കാതോലിക്കേറ്റ് ഓഫീസിലും, ഔദ്യോഗിക വെബ്സൈറ്റിലും പ്രസിദ്ധപ്പെടുത്തുന്നതാണ്.

പൌരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയുടെ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിന് അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശം ഒന്നു മാത്രമേയുള്ളു എങ്കിൽ അപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെട്ട മേൽപ്പട്ടക്കാരൻ ഏകാഭിപ്രായമായി തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെടുന്നതാകുന്നു. അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശങ്ങൾ ഒന്നിലധികം ഉണ്ടായിരുന്നാൽ വോട്ടിംഗ് നടത്തി ഫലം പ്രഖ്യാപിക്കുന്നതും, വോട്ടിംഗ് കൈമാറ്റം ചെയ്യാവുന്ന ഒറ്റ വോട്ട് (Single Transferable Vote) സമ്പ്രദായമനുസരിച്ച് രഹസ്യ ബാലറ്റ് മൂലം നടത്തുന്നതും നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ ഒരു മേൽപ്പട്ടക്കാരൻ തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കുന്നതിന് വോട്ടു ചെയ്യുന്ന അംഗങ്ങളുടെ സാധുവായ വോട്ടുകളിൽ (Valid Vote) അമ്പതു ശതമാനത്തിലധികം വോട്ടുകൾ കിട്ടിയിരിക്കേണ്ടതും, വോട്ടുകൾ തുല്യമായി വന്നാൽ നറുക്കിട്ട് ഫലം നിർണ്ണയിക്കുന്നതുമാകുന്നു.

അസോസിയേഷൻ യോഗത്തിന്റെ നടത്തിപ്പിന് വൈസ് പ്രസിഡണ്ടുമാരിൽ ആരെയെങ്കിലും നിയോഗിക്കുന്നതിന് നമുക്ക് അധികാരം ഉണ്ടായിരിക്കുന്നതാകുന്നു.

ഈ കൽപനപ്രകാരം കൂടുന്ന അസോസിയേഷൻ യോഗ നടപടി സംബന്ധിച്ചോ, ഇവയിൽപ്പെടാത്തതായി അസോസിയേഷൻ യോഗനടത്തിപ്പിന് അതതു സമയത്ത് ആവശ്യമായി വരുന്ന ഏതെങ്കിലും കാര്യങ്ങൾ സംബന്ധിച്ചോ, അപ്പോഴപ്പോൾ യുക്തമായ തീരുമാനങ്ങൾ ചെയ്യുന്നതിന് നമുക്ക് അല്ലെങ്കിൽ മേൽപ്രകാരം വൈസ് പ്രസിഡന്റിനെ നാം നിയോഗിച്ചിരുന്നാൽ അദ്ദേഹത്തിന്, അധികാരമുണ്ടായിരിക്കുന്നതാണ്.

ഈ കല്പന സഭയിലെ എല്ലാ ഇടവകപള്ളികളുടെയും സഭാംഗങ്ങളുടെയും മറ്റും അറിവിലേക്കും, ഇതിൽ നിർദ്ദേശിക്കുന്നപ്രകാരമുള്ള നടപടികൾക്കുമായി 2021 ജൂൺ മാസം 21-ാം തീയതിയിലെ മലയാള മനോരമ, മംഗളം എന്നീ ദിനപത്രങ്ങളിലും, ''മലങ്കരസഭ' മാസികയിലും, www.mosc.in എന്ന പ. സഭയുടെ ഔദ്യോഗിക വെബ്സൈറ്റിലും പ്രസിദ്ധീകരിക്കുന്നതാണ്.

അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള അംഗങ്ങളുടെ അറിവിലേക്കായി ഈ കല്പനയുടെ ഓരോ പകർപ്പ് നമ്മുടെ ഫാസിമിലി/കമ്പ്യൂട്ടർ ഒപ്പോടുകൂടി അയയ്ക്കുന്നതാണ്.

മേൽപ്രകാരം അസോസിയേഷൻ യോഗം നടത്തുന്നതു സംബന്ധിച്ചും മറ്റുമുള്ള കൂടുതൽ വിവരങ്ങൾ നമ്മുടെ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്.

പ്രിയരെ,

കൊവിഡ്-19 മഹാമാരി നിമിത്തം ലോകം മുഴുവനും അതീവ ക്ലേശം അനുഭവിക്കുന്ന കാലഘട്ടമാണല്ലോ ഇത്. ഒരേ സ്ഥലത്ത് ഒരുമിച്ചുകൂടി യോഗങ്ങൾ നടത്തുന്നതിന് എല്ലാവരുടെയും സുരക്ഷയെപ്രതി അധികാരികൾ നിലവിൽ നിയന്ത്രണമേർപ്പെടുത്തിയിട്ടുമുണ്ട്. ആയതിനാൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം സാധാരണ നടപടിക്രമപ്രകാരം നിശ്ചയിക്കപ്പെട്ട സ്ഥലത്തും, തീയതിയിലും മുഴുവൻ അംഗങ്ങളെ ഒരുമിച്ചുചേർത്ത് നടത്തുവാൻ സാധ്യമല്ലാതെവരുന്നപക്ഷം, ആവശ്യമെങ്കിൽ, അപ്പോൾ നിലവിലുള്ള സാഹചര്യം കണക്കിലെടുത്ത് ആയതിന് അനുയോജ്യമായ സാങ്കേതിക സംവിധാനങ്ങൾ പ്രയോജനപ്പെടുത്തിക്കൊണ്ട് സുതാര്യമായും, നിയമാനുസൃതമായും ചേരേണ്ടതുണ്ട്. ആയത് സംബന്ധിച്ച വിശദാംശങ്ങൾ നാമോ അല്ലെങ്കിൽ നാം വൈസ് പ്രസിഡന്റിനെ മേൽപ്രകാരം നിയോഗിച്ചിരുന്നാൽ അദ്ദേഹമോ പ്രഖ്യാപിക്കുന്നതും, അപ്രകാരമുള്ള ക്രമീകരണങ്ങൾ അപ്പോഴപ്പോൾ സ്വീകരിച്ച് നിങ്ങളെ അറിയിക്കുന്നതുമായിരിക്കും. അസോസിയേഷൻ അംഗങ്ങളെ യോഗസംബന്ധമായ വിവരങ്ങൾ അതത് സമയം അറിയിക്കുന്നതിനായി നിലവിലുള്ള അംഗങ്ങളുടെ ഇ-മെയിൽ വിലാസവും, മൊബൈൽ നമ്പറും /വാട്സ്ആപ്പ് നമ്പരുകളും ഇത് സഹിതം അയയ്ക്കുന്ന ഫോർമാറ്റിൽ അതത് പള്ളികളിലെ വികാരിമാർ ഈ കൽപന ലഭിച്ച് 15 ദിവസത്തിനകം നമ്മുടെ കാതോലിക്കേറ്റ് ഓഫീസിലേക്ക് തപാൽ വഴിയോ, catholicateoffice@mosc.in എന്ന ഇ-മെയിൽ വിലാസത്തിലോ അയച്ചു തരേണ്ടതാണ്.

ശേഷം പിന്നാലെ,

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാം അമ്മയുടെയും ഇന്ത്യയുടെ കാവൽ പിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ യൽദോ മാർ ബസേലിയോസിന്റെയും, മാർ ഗ്രീഗോറിയോസിന്റെയും, മാർ ദീവന്നാസ്യോസിന്റെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും, ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ ...

**ബസേലിയോസ് മാർത്തോമ്മാ പൌലോസ് ദ്വിതീയൻ**

2021 ജൂൺ മാസം 10-ാം തീയതി പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ നിന്ന്.

# വെർച്വൽ അസോസിയേഷൻ: ഇതിലത്ര പുതുമയൊന്നുമില്ല

ഡോ. എം. കുര്യൻ തോമസ്

***പൗ**രസ്ത്യ കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും പിൻഗാമി ആയി ഒരാളെ തിരഞ്ഞെടുക്കുന്നതിന്* 2021 ഒക്ടോബർ മാസം 14-നു വ്യാഴാഴ്ച ഇന്ത്യൻ സ്റ്റാൻഡാർഡു സമയം ഉച്ചയ്ക്ക് ഒരു മണിക്ക് പരുമല സെമിനാരിയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഒരു യോഗം കൂടുവാൻ തീരുമാനമായി. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയനാണ് തന്റെ 2021 ജൂൺ 10-ന് പരുമല മാർ ഗ്രീഗോറിയോസ് ആശുപത്രിയിൽനിന്നും പുറപ്പെടുവിച്ച 108/2021-ാം നമ്പർ കല്പനയിലൂടെ ആണ് നിയമാനുസൃതമായി അസോസിയേഷൻ വിളിച്ചു ചേർത്തിരിക്കുന്നത്. അതോടെ മാസങ്ങൾ നീണ്ട ഉദ്വേഗത്തിനും ഊഹാപോഹങ്ങൾക്കും വിരാമമായി.

മുൻഗാമി ജീവിച്ചിരിക്കെ പിൻഗാമിയെ കണ്ടെത്തുക എന്നത് മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന് മുമ്പ് ആരംഭിച്ച പാരമ്പര്യമാണ്. ഹൂദായ കാനോനിലെ *...ഒരെപ്പിസ്ക്കോയ്ക്ക് തന്റെ ജീവിതാവസാനത്തിങ്കൽ പോലും പകരം ഒരാളെ അവകാശിയായി നിയമിക്കാൻ അധികാരമില്ല...*(എഴാം കെപ്പലയോൻ, രണ്ടാം പെസൂക്ക, ക്ലീമ്മിസിന്റെ ഒന്നാം പുസ്തകം -23) എന്ന നിയമത്തിന്റെ മറപിടിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ ഈ പരമ്പര്യത്തെ നഖശിഖാന്തം എതിർത്തിരുന്നു എങ്കിലും നസ്രാണികൾ അത് തരിമ്പും വകവെച്ചിരുന്നില്ല. ഇത്തരം പ്രതിബന്ധങ്ങളെ മുഴുവൻ മറികടന്നാണ് 1908-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ തന്റെ പിൻഗാമി ആയി തിരഞ്ഞെടുത്ത മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ *മാർ ദീവന്നാസ്യോസ്* എന്ന പേരിൽത്തന്നെ പാത്രിയർക്കീസിനെക്കൊണ്ടു മെത്രാനായി വാഴിപ്പിച്ചതും ചുമതല കൈമാറിയതും. മലങ്കരയിൽ മെത്രാനെ തിരഞ്ഞെടുക്കുന്നത് മുൻഗാമി അല്ല, മറിച്ച് പ. സഭ ആണ് എന്നതിനാൽ ഈ കാനോൻ നിയമം ബാധകമല്ല എന്നത് വേറെ വിഷയം.

ആദ്യ മൂന്നു കാതോലിക്കാമാരും സ്ഥാനം ഏൽക്കുമ്പോൾ മലങ്കര മെത്രാൻ സ്ഥാനത്ത് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ ആയിരുന്നു. പ. വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്ത ശേഷം 1934-ൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തു. അതേ വർഷം പാസാക്കിയ സഭാ ഭരണഘടന ഇരു പദവികളും നിലനിർത്തി എങ്കിലും ഇരു സ്ഥാനങ്ങളും ഒരേ വ്യക്തിതന്നെ വഹിക്കണമെന്നു നിർദ്ദേശിച്ചു.

ഇതനുസരിച്ച് ആദ്യം *പൗരസ്ത്യ കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും പിൻഗാമി ആയി ഒരാളെ തിരഞ്ഞെടു*ത്തത് 1962-ൽ ആണ്. ആ വർഷം മെയ് 17-ന് നിരണത്തു പള്ളിയിൽ കൂടിയ അസോസിയേഷൻ ഔഗേൻ മാർ തീമോത്തിയോസിനെ *നിയുക്ത കാതോലിക്കാ* ആയി തിരഞ്ഞെടുത്തു. തുടർന്ന് കോട്ടയം എം.ഡി. സെമിനാരിയിൽ 1970 ഡിസംബർ 31, അവിടെത്തന്നെ 18980 മെയ് 1, പരുമല സെമിനാരിയിൽ 1992 സെപ്റ്റംബർ 10, അവിടെത്തന്നെ 2006 സെപ്റ്റംബർ 12 എന്നീ തീയതികളിൽ മലങ്കര അസോസിയേഷൻ കൂടി പൗരസ്ത്യ കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും പിൻഗാമിയായി ഒരോരുത്തരെ തിരഞ്ഞെടുത്തിട്ടുണ്ട്. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നാമനിർദ്ദേശം ചെയ്യുന്ന മേല്പട്ടക്കാരനെ ഐകകണ്ഠ്യേന അംഗീകരിക്കുന്ന മഹത്തായ പാരമ്പര്യമാണ് ഇതഃപര്യന്തം നിലനിൽക്കുന്നത്.



സൂം ആപ്പ് ഉപയോഗിച്ചു നടത്തിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗം (9-6-2020)

സഭാ ഭരണഘടനയുടേയും നടപടി ചട്ടങ്ങളുടേയും അടിസ്ഥാനത്തിൽ പുറപ്പെടുവിക്കുന്ന നിയുക്ത കാതോലിക്കാ, മെത്രാന്മാർ, കൂട്ടു ട്രസ്റ്റിമാർ, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരുടെ തിരഞ്ഞെടുപ്പ് നോട്ടീസ് കല്പന ഇത്തവണയടക്കം എപ്പോഴും തന്നെ ഏതാണ്ട് ആവർത്തനമാണ്. പക്ഷേ ഇതുവരെയില്ലാത്ത ഒരു പുതിയ നടപടി ഇത്തവണത്തെ കല്പനയിലുണ്ട്. അത് ഇപ്രകാരമാണ്:

> "പ്രിയരെ,
>
> കൊവിഡ്-19 മഹാമാരി നിമിത്തം ലോകം മുഴുവനും അതീവ ക്ലേശം അനുഭവിക്കുന്ന കാലഘട്ടമാണല്ലോ ഇത്. ഒരേ സ്ഥലത്ത് ഒരുമിച്ചുകൂടി യോഗങ്ങൾ നടത്തുന്നതിന് എല്ലാവരുടെയും സുരക്ഷയെപ്രതി അധികാരികൾ നിലവിൽ നിയന്ത്രണമേർപ്പെടുത്തിയിട്ടുമുണ്ട്. ആയതിനാൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം സാധാരണ നടപടിക്രമപ്രകാരം നിശ്ചയിക്കപ്പെട്ട സ്ഥലത്തും, തീയതിയിലും മുഴുവൻ അംഗങ്ങളെ ഒരുമിച്ചുചേർത്ത് നടത്തുവാൻ സാധ്യമല്ലാതെ വരുന്നപക്ഷം, ആവശ്യമെങ്കിൽ, അപ്പോൾ നിലവിലുള്ള സാഹചര്യം കണക്കിലെടുത്ത് ആയതിന് അനുയോജ്യമായ സാങ്കേതിക സംവിധാനങ്ങൾ പ്രയോജനപ്പെടുത്തിക്കൊണ്ട് സുതാര്യമായും, നിയമാനുസൃതമായും ചേരേണ്ടതുണ്ട്. ആയത് സംബന്ധിച്ച വിശദാംശങ്ങൾ നാമോ അല്ലെങ്കിൽ നാം വൈസ്പ്രസിഡന്റിനെ മേൽപ്രകാരം നിയോഗിച്ചിരുന്നാൽ അദ്ദേഹമോ പ്രഖ്യാപിക്കുന്നതും, അപ്രകാരമുള്ള ക്രമീകരണങ്ങൾ അപ്പോഴപ്പോൾ സ്വീകരിച്ച് നിങ്ങളെ അറിയിക്കുന്നതുമായിരിക്കും."

പൂർണ്ണ പ്രൗഢിയോടെ നടത്തുന്ന മലങ്കര അസോസിയേഷൻ എക്കാലവും മലങ്കരയുടെ ഒരു മഹാമേള ആണന്നും, അതിനെ ത്യാജവൽക്കരിക്കാൻ ആവില്ലെന്നും ഉള്ള യാഥാർത്ഥ്യം നിലനിൽക്കത്തന്നെ ഇത് തികച്ചും കാലോചിതമായ ഒരു തീരുമാനമാണന്നു പറയാതെ വയ്യ. പക്ഷേ യാഥാർത്ഥ്യ ബോധ

ത്തോടെ എടുത്ത ഈ തിരുമാനത്തിൽ പുതുമയൊന്നും ഇല്ലാ എന്നതാണ് വാസ്തവം. കോവിഡിന്റെ ഭീഷണിയോ, ആധുനിക വിവര സാങ്കേതിക വിദ്യയുടെ പിൻബലമോ ഇല്ലാതിരുന്ന അര നൂറ്റാണ്ടു മുമ്പുതന്നെ - കൃത്യമായി പറഞ്ഞാൽ 1965-ൽ - വികേന്ദ്രീകൃതമായി അസോസിയേഷൻ തിരഞ്ഞെടുപ്പുകൾ നടത്തിയിട്ടുണ്ട്! അതും ഒന്നിലധികം സ്ഥാനങ്ങളിലേയ്ക്ക്!

1965 ഡിസംബർ 28-ന് കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന മലങ്കര അസോസിയേഷനെ സംബന്ധിച്ച് *മലങ്കരസഭാ മാസിക*യുടെ 1965 ഡിസംബർ, 1966 ജനുവരി എന്നീ ലക്കങ്ങളിൽ ഇതു സംബന്ധിച്ചു പ്രസിദ്ധീകരിച്ച വാർത്തകളിലേയ്ക്ക് ഒന്നു കണ്ണോടിക്കാം. ആദ്യം 1965 നവംബർ ലക്കത്തിലെ പ്രസക്ത ഭാഗങ്ങൾ:

... മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ മാനേജിംഗ് കമ്മറ്റിയോഗം 21-10-65-ൽ കോട്ടയം പഴയ സെമിനാരിയിൽവെച്ച് പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടി...

... മലങ്കര അസോസിയേഷൻ 1965 ഡിസംബർ 28-ാം തീയതി കോട്ടയം എംഡി. സെമിനാരിയിൽവെച്ച് കൂടണമെന്നും, മേല്പട്ടസ്ഥാനത്തേക്ക് അഞ്ചുപേരെ തെരഞ്ഞെടുക്കണമെന്നും, മാനേജിംഗ് കമ്മറ്റി അംഗങ്ങളെ പുതുതായി തിരഞ്ഞെടുക്കണമെന്നും നിശ്ചയിച്ചു. (പിന്നീട് മണലിൽ യാക്കോബ് കത്തനാർ രാജിവെച്ച ഒഴിവിലേയ്ക്ക് കത്തനാർ ട്രസ്റ്റിയായി ഒരാളുടെ തിരഞ്ഞെടുപ്പുകൂടി അജണ്ടായിൽ ചേർത്തു)...

... (എച്ച്). ഓരോ പള്ളി ഇടവകയിൽനിന്നും അസോസിയേഷൻ യോഗത്തിലേക്കു തെരഞ്ഞെടുക്കപ്പെടുന്ന പ്രതിപുരുഷന്മാർ അതത് ഇടവക മെത്രാപ്പോലീത്തായുടെയോ, ഇടവക മെത്രാപ്പോലീത്താ നിയോഗിക്കുന്ന ആളിന്റെയോ അദ്ധ്യക്ഷതയിൽ യോഗം ചേർന്ന് മേല്പട്ടസ്ഥാനത്തേക്കു തിരഞ്ഞെടുക്കാൻ, എല്ലാ മെത്രാസനങ്ങൾക്കും പൊതുവായ അടിസ്ഥാനത്തിൽ അഞ്ചുപേരെ വീതം നാമനിർദ്ദേശം ചെയ്യേണ്ടതും, അപ്രകാരം എല്ലാ മെത്രാസനങ്ങളിൽനിന്നും നാമനിർദ്ദേശം ചെയ്യപ്പെടുന്നവരിൽവെച്ച് അഞ്ചുപേരെ മാനേജിംഗ് കമ്മറ്റി കൂടി ആലോചിച്ച് സിലക്റ്റ് ചെയ്ത്, തിരഞ്ഞെടുക്കാൻ അസോസിയേഷൻ യോഗത്തിനു ശുപാർശ ചെയ്യേണ്ടതാകുന്നു...

... (ജെ). മേൽ വിവരിച്ചിട്ടുള്ള പ്രകാരം ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ഓരോ മെത്രാസനത്തിലും ചേരുന്നയോഗം, അതത് മെത്രാസനത്തിൽനിന്നും മാനേജിംഗ് കമ്മറ്റിയിലേക്കു തിരഞ്ഞെടുക്കേണ്ടവരുടെ പേരുകൾ നിർദ്ദേശിക്കേണ്ടതാകുന്നു...

ഇനി 1996 ജനുവരി ലക്കം *മലങ്കര സഭാ* വാർത്ത:

... മേല്പട്ടസ്ഥാനത്തേക്ക് അഞ്ചുപേരെ തിരഞ്ഞെടുക്കുക, പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തെരഞ്ഞെടുക്കുക, വൈദികട്രസ്റ്റി സ്ഥാനം രാജിവെച്ച ദി. ശ്രീ. മണലിൽ യാകോകബു കത്തനാർക്കു പകരം തൽസ്ഥാനത്തേയ്ക്കു ഒരാളെ തിരഞ്ഞെടുക്കുക,... എന്നിവയ്ക്കായി പ. കാതോലിക്കാബാവാ തിരുമനസ്സിലെ 591/65, 601/65 എന്നീ കല്പന പ്രകാരം മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ യോഗം 1965 ഡിസംബർ 28-ാം തീയതി കോട്ടയം എം.ഡി. സെമിനാരി അങ്കണത്തിൽ ... ബസേലിയോസ് ഔഗേൻ പ്രഥമൻ ഔഗേൻ പ്രഥമൻ ബാവാ തിരുമനസിലെ ... അദ്ധ്യക്ഷതയിൽ കൂടി...

...അനന്തരം മേല്പട്ട സ്ഥാനത്തേക്കു താഴെ പേർ പറയുന്നവരെ തിരഞ്ഞെടുക്കുന്നു എന്ന പ്രമേയം ദി. ശ്രീ കോനാട്ട് ഏബ്രഹാം കത്തനാർ അവതരിപ്പിക്കുകയും ശ്രീ കെ.എ. ജോർജ്ജ് കുരിശിങ്കൽ പിന്താങ്ങുകയും ചെയ്തു. യോഗം ഏകകണ്ഠമായി പാസാക്കുകയും ചെയ്തു...

... അസോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ... 86 അംഗങ്ങളെ യോഗം ഐകകണ്ഠ്യേന തിരഞ്ഞെടുത്തു...

... അടുത്തതായി വൈദീക ട്രസ്റ്റിയുടെ തിരഞ്ഞെടുപ്പാണ് നടന്നത്...ഫാ. പി.പി. ജോസഫ് എം.എ. തഴെ പറയുന്ന പ്രമേയം അവതരിപ്പിച്ചു. ... വൈദികട്രസ്റ്റിയായി വ. ദ. ശ്രി റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്ക്കോപ്പായെ ഈ യോഗം തിരഞ്ഞെടുക്കുകയും ചെയ്യുന്നു. ശ്രി. കെ. എൻ. ചാക്കോ ബി.എ., ബി.എൽ. പിന്താങ്ങുകയും യോഗം ഐകകണ്ഠ്യേന പാസാക്കുകയും ചെയ്തു...

അന്ന് അസോസിയേഷൻ യോഗം എം.ഡി. സെമിനാരിയിൽ നടന്നെങ്കിലും അസോസിയേഷൻ തിരഞ്ഞെടുപ്പുകൾ മുമ്പുതന്നെ ഭദ്രാസനതലത്തിൽ വികേന്ദ്രീകൃതമായി നടന്നിരുന്നു. ഇന്നും മാനജിംഗ് കമ്മറ്റി അംഗങ്ങളെ നാമനിർദ്ദേശം ചെയ്യുന്നത് ഇതേ രീതിയിലാണ്.

1965-ൽ കേരളത്തിനു പുറത്ത് തുലോം പരിമിത സംഖ്യ ഇടവകകൾ മാത്രമാണ് ഉണ്ടായിരുന്നത്. പക്ഷേ അന്ന് ആധുനിക വാർത്താവിനിമയ സൗകര്യങ്ങളും തുച്ഛമായിരുന്നു. ഇന്ന് ലോകത്ത് എവിടെനിന്നും ഡിജിറ്റലായി ഹാജർ വെക്കാനും, യോഗത്തിൽ പങ്കെടുക്കാനും, ആവശ്യമെങ്കിൽ വോട്ട് രേഖപ്പെടുത്താനുമുള്ള സൗകര്യങ്ങളുണ്ട്. അതോടൊപ്പം പകർച്ചവ്യാധിയുടെ ഭയാനക ഭീഷണിയും.

അസോസിയഷൻ യോഗങ്ങൾ ഇല്ലാതാക്കുന്നതിന് വ്യക്തിപരമായി എതിരാണ്. പക്ഷേ മുകളിൽ പറഞ്ഞ കാരണങ്ങളാൽ പൂർണ്ണയോഗം പരുമലയിൽ അസാദ്ധ്യമെങ്കിൽ തൽക്കാലം 2021 ഒക്ടോബർ 14 അസോസിയേഷൻ വികേന്ദ്രീകൃതമായോ വെർചൽ ആയോ നടക്കട്ടെ. ഒന്നുകിൽ ആധുനിക സാങ്കേതിക വിദ്യ ഉപയോഗിച്ച് പൂർണ്ണമായും ഓൺലൈൻ. അല്ലെങ്കിൽ കേരളത്തിലെ ഭദ്രാസനങ്ങൾ അതത് ഭദ്രാസനത്തിലെ സൗകര്യപ്രദമായ സ്ഥലത്ത് നിശ്ചിത സമയം ഒന്നിച്ചുകൂടിയും ബാഹ്യകേരള ഭദ്രാസന പ്രതിനിധികൾ വ്യക്തിപരമായും ഓൺലൈനിൽ വരികയും ചെയ്യട്ടെ. മലങ്കര സഭയുടെ ഇതഃപര്യന്തമുള്ള കീഴ്‌വഴക്കമനുസരിച്ച് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നാമനിർദ്ദേശം ചെയ്യുന്ന ഒരു മെത്രാപ്പോലീത്താ മാത്രമേ സ്ഥാനാർത്ഥിയായി ഉള്ളൂ എങ്കിൽ വോട്ടിംഗ് ആവശ്യമില്ല. അസോസിയേഷൻ ഭംഗിയായി നടക്കും.

ഇനി ഈ യോഗവ്യവസ്ഥയുടെ പുറത്ത് പുതിയ വ്യവഹാരത്തിനു പഴുതു വല്ലതുമുണ്ടോ എന്ന് പ. പിതാവിന്റെ നോട്ടിസു കല്പന എടുത്തുവെച്ച് ഇഴ കീറിയോ, *ഗതി, ഘടകം, വ്യക്ഷേപകം* മുതലായ വ്യാകരണ നിയമങ്ങൾ ഉപയോഗിച്ചോ പരിശോധിച്ചിട്ടു കാര്യമില്ല. ബഹു. ഇന്ത്യൻ സുപ്രീംകോടതി പോലും ഓൺലൈനായി കേസു കേൾക്കുന്ന കൊറോണാക്കാലമാണിത്.

2021 ജൂൺ 10-ലെ നോട്ടീസു കല്പന പുറത്തിറങ്ങിയതോടുകൂടി *കിളിപോയ* ചിലരുണ്ട്. രണ്ടാഴ്ച മുമ്പുണ്ടായിരുന്ന പ. പിതാവിന്റെ ഉത്തരകൊറോണാ ആരോഗ്യസ്ഥിതിവെച്ച് പിൻഗാമിയെ തിരഞ്ഞെടുക്കാതെ അദ്ദേഹം കാലം ചെയ്യുമെന്നു സ്വപ്നം കണ്ട്, അങ്ങിനെയുണ്ടാകുന്ന അരാജകത്വത്തിൽ നിന്നും മുതലെടുത്ത് വ്യക്തിഗത നേട്ടങ്ങളുണ്ടാക്കാൻ കോപ്പുകൂട്ടിയവർ. പഞ്ചതന്ത്രത്തിലെ മുട്ടനാടിന്റെ പിമ്പേ നടന്ന കുറുക്കന്റെ ഗതിയായി അവർക്ക്. അവർക്കറിയില്ല; മലങ്കരയുടെ ചരിത്ര ഭീഷ്മാചാര്യരായ ഇസ്സഡ്. എം. പാറേട്ടിന്റെ ഭാഷയിൽ, മലങ്കരസഭയെ പരിപാലിക്കുന്നത് *പ്രതികാരപ്രേമി* ആണെന്ന്.

❑

## Jacob Vaidiyan passed away



Mr Jacob Vaidiyan (Ahmedabad Diocese Council Nominated member) passed away today 17/6/2021 morning. He was in Sterling hospital Baroda for Cardiac problems. He is one of the founder members of Baroda Velliyapally and kind and generous personality. His contributions to our church, Diocese and particularly to Baroda Veliyapally cannot be forgotten. On behalf of our Diocese we express our Heartfelt condolences and prayers. Let his soul rest in peace. Let God strengthen his wife and family members.

**Diocesan Secretary, Ahmedabad Diocese**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പുസ്തകം

# മനുഷ്യ സാന്നിദ്ധ്യം

## പ്രകൃതിയോടുള്ള ഓർത്തഡോക്സ് സമീപനം

### ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

**THE HUMAN PRESENCE: Ecological Spirituality and the Age of the Spirit**

എന്ന ഗ്രന്ഥത്തിന്റെ മലയാള വിവർത്തനം: ഡോ. യാക്കോബ് മാർ ഐറേനിയോസ്

## 9

## ക്രിസ്തീയ സദാചാര ചിന്തകൾക്ക് ഒരു നവരൂപം

**1. പരമ്പരാഗത സദാചാരശാസ്ത്ര സമസ്യകളോടുള്ള സമീപനങ്ങൾ**

പരമ്പരാഗത സദാചാരചിന്ത ഉയർത്തുന്ന രണ്ട് ചോദ്യങ്ങളുണ്ട്: ഒന്ന്, 'ഞാൻ ചെയ്യേണ്ട നന്മ എന്താണ്?' രണ്ട്, 'ഞാൻ എന്തുകൊണ്ട് നന്മ ചെയ്യണം?' ആദ്യത്തെ ചോദ്യം മാനദണ്ഡങ്ങളുമായും, രണ്ടാമത്തേത് മൗലിക കാരണങ്ങളുമായും ബന്ധപ്പെട്ടിരിക്കുന്നു. ഇവ രണ്ടും പരസ്പര ബന്ധമുള്ളവയും വേർപിരിക്കാനാവാത്തവയുമാണ്.

ഈ ചോദ്യങ്ങളുടെ ഉത്തരം കണ്ടുപിടിക്കുന്നതിന്, രണ്ട് സമീപനങ്ങളാവാം: ഒന്ന്, അസ്തിത്വപരമായ ചോദ്യങ്ങൾ ഒഴിവാക്കിയും, യാഥാർത്ഥ്യത്തിന്റെ സ്വഭാവത്തെപ്പറ്റിയുള്ള സമ്പൂർണ്ണ അറിവിനെ പരാമർശിക്കാതെയും പ്രകരണപരവും പ്രായോഗികവുമായ മറുപടി തയാറാക്കുക. ഇവിടെ മാനദണ്ഡങ്ങളും തത്വങ്ങളും പൂർണ്ണമായി ഒഴിവാക്കാനാവില്ല; 'അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക' എന്ന കല്പനയോ, ലൗകികമായ ഒരു മാനദണ്ഡമോ, തെളിവായി അവതരിപ്പിക്കേണ്ടി വരും. കല്പനകളിൽ നിന്നാരംഭിച്ചാലും, ലൗകികത്വത്തിൽ നിന്നാരംഭിച്ചാലും, പ്രായോഗികമായി ഒരേ തീരുമാനത്തിലേക്കായിരിക്കും എത്തുക എന്നത്, കാര്യങ്ങൾ കൂടുതൽ സങ്കീർണ്ണമാക്കുന്നു.

പാശ്ചാത്യ മനുഷ്യത്വ ദർശനം, പരമ്പരാഗതമായ യവന ചിന്തയിലെ മൂല്യങ്ങളും, പാശ്ചാത്യ ക്രിസ്തുമതവും തമ്മിലുള്ള പ്രതിപ്രവർത്തനത്തിന്റെ സൃഷ്ടിയാണ്. ഈ മൂല്യങ്ങൾ തന്നെയും ഒരു കാലത്ത്, ഒരു അസ്തിത്വവാദത്തിൽ അധിഷ്ഠിതമായിരുന്നു. അതായത്, പരമ്പരാഗതമായ യവന ചിന്തയുടെ അനുഭവത്തിലും യവന-ക്രിസ്ത്യൻ പാരമ്പര്യത്തിലുമൂന്നിയ, യാഥാർത്ഥ്യത്തെ സംബന്ധിച്ച സമ്പൂർണ്ണ ചിത്രമായിരുന്നു അത്. ആകയാൽ, ആ മൂല്യങ്ങളെ വിമർശനവിധേയമാക്കുന്നതിനും വിലയിരുത്തുന്നതിനും, അവയ്ക്ക് പുരാതന പ്രപഞ്ചദർശനങ്ങളുമായുള്ള ബന്ധവും, അവ നമ്മുടെ പ്രപഞ്ചദർശനവുമായി അനുരൂപപ്പെടുന്നതാണോ എന്നതും പരിശോധിക്കേണ്ടിയിരിക്കുന്നു. പ്രപഞ്ചദർശനങ്ങളുടെ ഈ പരിശോധനയും മൂല്യനിർണ്ണയവും, അസ്തിത്വവാദം അഥവാ അതീന്ദ്രിയവാദം എന്നു കരുതാവുന്നതാണ്. അക്കാരണത്താൽ പൗരസ്ത്യ പാരമ്പര്യത്തിൽപ്പെട്ട നമ്മെപ്പോലെയുള്ളവർക്ക് അസ്തിത്വവാദത്തെയോ, അതീന്ദ്രിയ ജ്ഞാനവാദത്തെയോ, അവഗണിച്ചുകൊണ്ട് ഏകപക്ഷീയമെന്ന് ഞങ്ങൾക്കു ബോധ്യമുള്ള ഒരു തത്വത്തെയോ, മാനദണ്ഡത്തെയോ, മാതൃകയെയോ അംഗീകരിക്കാനാവില്ല.

രണ്ട് ഉദാഹരണങ്ങൾ നോക്കാം:

- Universal Declaration of Human Raghts (UDHR).

- വരുവാനിരിക്കുന്ന തലമുറകളുടെയും, അഥവാ മനുഷ്യനോളം എത്തിയിട്ടില്ലാത്ത മറ്റു ജീവികളുടെയും അവകാശങ്ങൾ.

UDHR-ന്റെ മുഖവുര സുപ്രധാന 'മനുഷ്യാവകാശങ്ങളു'ടെ അടിത്തറ എന്താണെന്ന് ചൂണ്ടിക്കാണിക്കുന്നു:



1. മനുഷ്യകുലത്തിലെ എല്ലാ അംഗങ്ങളുടെയും അന്തസ്സും, തുല്യവും അഭേദ്യവുമായ അവകാശങ്ങളും ലോകത്ത് സ്വാതന്ത്ര്യം, നീതി, സമാധാനം എന്നിവയുടെ അടിസ്ഥാനമാണ്.

2. മനുഷ്യാവകാശങ്ങളെ അവഗണിക്കുകയും അപമാനിക്കുകയും ചെയ്യുന്നത്, മനുഷ്യമനഃസ്സാക്ഷിയെ ഞെട്ടിക്കുന്ന കിരാതപ്രവൃത്തികൾക്ക് വഴിവെച്ചിട്ടുണ്ട്.

3. സംസാരിക്കുവാനുള്ള സ്വാതന്ത്ര്യം, വിശ്വസിക്കുവാനുള്ള സ്വാതന്ത്ര്യം, ഭയത്തിൽനിന്നും പട്ടിണിയിൽ നിന്നുമുള്ള സ്വാതന്ത്ര്യം എന്നിവയെല്ലാം വിളയാടുന്ന ഒരു ലോകത്തിന്റെ ഉദയം, സാമാന്യജനത്തിന്റെ ഉദാത്ത പ്രതീക്ഷയായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു.

4. അടിസ്ഥാന മനുഷ്യാവകാശങ്ങളിലുള്ള വിശ്വാസം, വ്യക്തിയുടെ അന്തസ്സിലും മൂല്യത്തിലുമുള്ള വിശ്വാസം, സ്ത്രീ-പുരുഷ സമത്വത്തിലുള്ള വിശ്വാസം എന്നിവയും, സാമൂഹ്യപുരോഗതിയും, വിശാലമായ സ്വാതന്ത്ര്യത്തിൽ നല്ല ജീവിതനിലവാരം നേടുക എന്നതും, ഐക്യരാഷ്ട്ര സമിതിയിലെ ജനത, അതിന്റെ ചാർട്ടറിൽ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ട്.

ഈ പ്രസ്താവനകൾ സൂക്ഷ്മമായി വിലയിരുത്തുമ്പോൾ, നിരവധി ചോദ്യ

ങ്ങൾ ഉയർന്നു വരുന്നുണ്ട്. രാജ്യങ്ങൾ തമ്മിൽ സംഘട്ടനത്തിലായിരിക്കുന്ന സാഹചര്യത്തിൽ, ലോകം മുഴുവനുമുള്ള ഒരു മാനവ കുടുംബമാണെന്ന് പറയുന്നത് എന്തിന്റെ അടിസ്ഥാനത്തിലാണ്? എല്ലാവർക്കും 'തുല്യ' അവകാശമെന്നു പറയുന്നതിന്റെ അടിസ്ഥാനമെന്ത്? "മനുഷ്യരാശിയുടെ മനസ്സാക്ഷി", "മനുഷ്യ വ്യക്തിയുടെ അന്തസ്സും മൂല്യവും" എന്നും മറ്റും പറയുന്നതിന്റെ സാരം എന്താണ്? യാഥാർത്ഥ്യത്തെപ്പറ്റി തികച്ചും വിഭിന്നമായ ആശയങ്ങളുടെ സമന്വയത്തിലൂടെ മാത്രമേ ഇത്തരം പൊതുവായ ഒരു വിശ്വാസത്തിലെത്താൻ സാധിക്കുകയുള്ളു.

ഭാവിയിൽ വരാനിരിക്കുന്ന തലമുറകളുടെയും, അപൂർണ്ണ മനുഷ്യസ്വഭാവത്തിന്റെയും അവകാശം എന്ന ആശയം കൂടുതൽ കുഴഞ്ഞുമറിഞ്ഞ പ്രശ്നമാണ്. യഥാർത്ഥത്തിൽ "അവകാശം" എന്നാലെന്താണ്? അത് ഒരു നീതിന്യായ കോടതിയുടെ മുമ്പിൽ വ്യവഹരിക്കാവുന്ന സംഗതിയാണോ? മനുഷ്യമനസ്സാക്ഷി കൊണ്ടുമാത്രം, അവകാശങ്ങളെ നിർവ്വചിക്കാനാവുമോ? അതോ, ഉചിതമായ അവകാശങ്ങൾക്കുവേണ്ടി നിയമനിർമ്മാണം നടത്താൻ നമുക്കു നിർബന്ധിക്കാമോ? അധികം മനുഷ്യരെ പെട്ടെന്ന് ഉത്തേജിപ്പിക്കുന്നത് "ഉചിതം" എന്ന ആശയമാണ്. എന്നാൽ ക്രിസ്ത്യാനികൾക്ക് ന്യായമായവിധത്തിൽ, ഇതിന്റെ അടിസ്ഥാനത്തിൽ നിയമനിർമ്മാണം നടത്താൻ ആവശ്യപ്പെടാൻ പറ്റുമോ?

'അവകാശം' എന്നതിന്റെ മൂല്യം നിയമപരമായി വ്യവഹരിക്കാവുന്നതാണെന്നത് അംഗീകരിക്കാമെങ്കിലും ക്രിസ്തീയ സഭയ്ക്ക്, അവകാശങ്ങളെ നിർവചിക്കുന്ന കാര്യത്തിൽ, നിയമത്തെയും, നിയമം നടപ്പാക്കുന്ന പ്രക്രിയയെയും ആശ്രയിക്കാനാവില്ല. ദൈവത്തിലുള്ള എല്ലാറ്റിന്റെയും ഉത്ഭവത്തെപ്പറ്റി മുന്നമെ ഗ്രഹിക്കാതെ ക്രിസ്ത്യാനികൾക്ക് 'അവകാശങ്ങളെ'പ്പറ്റി സംസാരിക്കാൻ കഴിയുകയില്ല. ഏതെങ്കിലും സാഹചര്യത്തിൽ, പ്രത്യേക അവകാശങ്ങളെപ്പറ്റിയുള്ള നമ്മുടെ ധാരണകൾ ചോദ്യം ചെയ്യപ്പെട്ടാൽ, ആ അവകാശങ്ങളുടെ അസ്തിത്വപരമായ അടിവേരുകളിലേക്കു മടങ്ങിപ്പോയി മാത്രമെ, നമ്മെത്തന്നെ തിരുത്താനാവുകയുള്ളു.

'അവകാശ'ങ്ങളെ സംബന്ധിച്ച മറ്റൊരു പ്രശ്നം, അത് 'വ്യക്തി'യുടെ നിലയിൽ മാത്രമെ വ്യവഹരിക്കപ്പെടുന്നുള്ളു എന്നുള്ളതാണ്. പാശ്ചാത്യ സ്വതന്ത്രചിന്തയുടെ ഉല്പന്നമായ, Universal Declaration of Human Rights, ഇതിന്റെ ഉദാഹരണമാണ്. അത് മനുഷ്യവ്യക്തിയുടെ സ്വാതന്ത്ര്യം, അവകാശം എന്നിവയെപ്പറ്റി മാത്രമെ പരാമർശിക്കുന്നുള്ളു. "ഓരോരുത്തരും", "ആരും" എന്നീ പദങ്ങൾ അതിന്റെ ഓരോ വകുപ്പിലും പലവുരു ആവർത്തിക്കുന്നുണ്ട്. മനുഷ്യരാശിയുടെ സ്വാതന്ത്ര്യത്തെപ്പറ്റി ഒരു പരാമർശനവും കാണുന്നില്ല. ഓരോ രാജ്യവും, ആന്തരികവും ബാഹ്യവുമായ ചൂഷണത്തിൽനിന്നും സ്വതന്ത്രമാകുന്നതിനെപ്പറ്റി മിണ്ടുന്നതേയില്ല. 26:2 വകുപ്പിൽ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം, "മനുഷ്യ വ്യക്തിത്വത്തിന്റെ സമ്പൂർണ്ണ വികാസമാണ്." 28, 29 വകുപ്പുകളിൽ, ഒരു വീണ്ടുവിചാരം പോലെ, UDHR ഇങ്ങനെ പ്രഖ്യാപിക്കുന്നു: "ഈ പ്രഖ്യാപനത്തിൽ എടുത്തുകാണിക്കുന്ന അവകാശങ്ങളും സ്വാതന്ത്ര്യങ്ങളും അടങ്ങുന്ന ഒരു സാമൂഹ്യവും, അന്താരാഷ്ട്രപരവുമായ ക്രമത്തിന് ഓരോരുത്തരും പൂർണ്ണമായി അവകാശിയായിരിക്കും"; "ഓരോരുത്തർക്കും സമൂഹത്തോട് ഉത്തരവാദിത്തങ്ങളുണ്ട്."

ഇപ്പറഞ്ഞ, വ്യക്ത്യാധിഷ്ഠിതമായ ഘടനയിലാണ് 'അവകാശങ്ങൾ' എന്ന ആശയം, സാധാരണമായി പ്രവർത്തിക്കുന്നത്. അക്കാരണത്താൽ അത് ഒരു പൗരസ്ത്യ ഓർത്തഡോക്സ് ചിന്തകനെ സംബന്ധിച്ചിടത്തോളം കുഴഞ്ഞ പ്രശ്നമാണ്. ഓർത്തഡോക്സ് ചിന്തകന്, വിശ്വാസസംഹിതാപരമായ നിരോധനമുണ്ടെങ്കിലും, തന്റെ സദാചാരശാസ്ത്രം, അസ്തിത്വ ചിന്തയിൽനിന്നും രൂപപ്പെടുത്തേണ്ടതാണ്. ഒരു പൗരസ്ത്യ ക്രിസ്ത്യാനി തന്റെ മാനദണ്ഡം കാനോൻ നിയമത്തിൽ നിന്നോ മറ്റു സദാചാര സംഹിതയിൽനിന്നോ, സഭാസമിതികളുടെ നിർണ്ണയങ്ങളിൽ നിന്നോ അല്ല രൂപപ്പെടുത്തുന്നത്. പൂർണ്ണത പ്രാപിച്ച ഒരു മനുഷ്യൻ, ഒരു വിശുദ്ധൻ, സഭയുടെ സമസ്ത നിയമങ്ങളിൽനിന്നും സ്വതന്ത്രനാണ്. പൗരസ്ത്യ ആത്മികതയുടെ മനുഷ്യസ്വാതന്ത്ര്യം ഏറെ പ്രധാനപ്പെട്ടതാണ്; അത് സഭയുടെയോ, രാജ്യത്തിന്റെയോ നിബന്ധനകൾക്കു കീഴ്പ്പെടുന്നതല്ല. മനുഷ്യർ രാജാക്കന്മാരായിരിക്കേണ്ടവരാണ്; ദാസരായല്ല. അവർ ദൈവഭവനത്തിൽ അടിമകളല്ല. പുരുഷൻ ദൈവത്തിന്റെ പുത്രനാണ്, സ്ത്രീ ദൈവത്തിന്റെ പുത്രിയുമാണ്.[1]

നന്മയെന്നതിന്റെ അളവുകോൽ, നാം മനസ്സിലാക്കുന്നിടത്തോളം ദൈവം തന്നെയല്ലാതെ മറ്റൊന്നല്ല. ഇത് ചലനാത്മകമായ ഒരു മാനദണ്ഡമാണ്. കാരണം, ദൈവം ചലനാത്മകനാണ്. തന്റെ ഇച്ഛാശക്തി ചലനാത്മകമാണ്, പ്രപഞ്ചവും ചലനാത്മകമാണ്. ഈ മൂന്നു സംഗതികളെക്കുറിച്ചുള്ള നമ്മുടെ അറിവും ചലനാത്മകമാണ്. ദൈവ വ്യവസ്ഥയിൽ, നന്മയുടെ മാനദണ്ഡം വാക്കുകൾക്ക് പ്രകടിപ്പിക്കാൻ കഴിയുന്നതല്ല. അത് മൂർത്തീകരിക്കപ്പെടുവാനും ജീവിക്കുവാനും മാത്രമെ സാധ്യമാകൂ. ഓരോ ചക്രവാളവും അനന്തമായി പിന്മാറിക്കൊണ്ടിരിക്കുന്നു. അങ്ങനെ, ഓരോ ഔപചാരിക മാനദണ്ഡവും ദൈവം പുനഃക്രമീകരിക്കുന്നു. നമ്മെ ചരിത്രത്തിലൂടെ നയിക്കുകയും, തന്റെ നവവും അദ്ഭുതാവഹവുമായ ജ്ഞാനത്തെയും ശക്തിയെയും നമുക്കു കാട്ടിത്തരികയും ചെയ്യുന്നു.

നന്മയുടെ മാനദണ്ഡം ദൈവമാണ്. നന്മ പ്രവർത്തിക്കുന്നതിന്റെ അടിസ്ഥാന കാരണം നന്മ മാത്രമായിരിക്കുന്ന ദൈവം മാത്രമേ സർവ്വോപരി സ്നേഹത്തിന് അർഹനായുള്ളു. നന്മ പ്രവർത്തിക്കുന്ന വഴി നാം ദൈവത്തോടുള്ള നമ്മുടെ സ്നേഹത്തെ വെളിവാക്കുകയാണ്. ക്രിസ്ത്യാനികൾ എന്ന നിലയിൽ, സദാചാരശാസ്ത്രത്തെ, പ്രപഞ്ചത്തെപ്പറ്റിയും, ദൈവത്തിന്റെ പദ്ധതികളെപ്പറ്റിയും ഉദ്ദേശ്യങ്ങളെപ്പറ്റിയുമുള്ള നമ്മുടെ അറിവിന്റെ അടിസ്ഥാനത്തിലുള്ള അസ്തിത്വശാസ്ത്രവും തമ്മിൽ നമുക്കു വേർതിരിക്കാനാവില്ല. ഇവ രണ്ടും ഭാഗികമാകയാൽ, ഓരോ അസ്തിത്വവാദവും ഭാഗികവും തുടരെയുള്ള പുനഃക്രമീകരണത്തിനു വിധേയവുമായിരിക്കും. അത്തരത്തിലുള്ള അസ്തിത്വവാദാടിസ്ഥാനത്തിലുള്ള സദാചാരചിന്തകളും മനനങ്ങളും മാത്രമെ പൗരസ്ത്യ ഓർത്തഡോക്സ് ചിന്തകരെ ആകർഷിക്കുകയുള്ളു.

**2. മുൻഗണനാക്രമം സംബന്ധിച്ച ചോദ്യങ്ങൾ**

ദൈവവ്യവസ്ഥയിൽ മനുഷ്യന്റെ അസ്തിത്വത്തിന്റെയും നിലനില്പിന്റെയും വിശാല പശ്ചാത്തലത്തിൽ, സദാചാര സംബന്ധമായ തീരുമാനങ്ങൾ ചെയ്യേണ്ടതാണെങ്കിലും, പൗരസ്ത്യ ഓർത്തഡോക്സ് ചിന്തകൻ, തന്ത്രപരവും, ലക്ഷ്യപ്രാപ്തിയുള്ളതുമായ ചോദ്യങ്ങളെക്കുറിച്ച് വിചാരമില്ലാത്തവനല്ല. മുകളിൽ വിവരിച്ചിരിക്കുന്നതുപോലെ[2]

a) സാമ്പത്തിക അനീതിയും ചൂഷണവും മൂലം കോടിക്കണക്കിനാളുകൾ നേരിടുന്ന ഭയാനകമായ ദാരിദ്ര്യം.

b) സമൃദ്ധിയിൽ കഴിയുന്ന ആളുകളെ ചൂഴുന്ന അർത്ഥശൂന്യതയും മടുപ്പും, അത് ഉദ്ഭവിപ്പിക്കുന്ന ഉപഭോക്തൃ സമൂഹവും അതിനെ അടിസ്ഥാനമാക്കിയുള്ള നഗര-വ്യവസായ സംസ്കാരം എന്നിവയെ സംബന്ധിച്ചുള്ള അടിസ്ഥാനപ്രശ്നങ്ങൾ;

c) മനുഷ്യരാശിയുടെ ഭാവി, ശാസ്ത്ര-സാങ്കേതിക സംസ്കാരത്തിന്റെ സംയുക്ത പ്രവർത്തനം മൂലം നേരിടുന്ന അടിസ്ഥാനപരമായ വെല്ലുവിളികൾ; ഉദാ: വിഭവങ്ങൾ കുറഞ്ഞുവരുന്നത്, അന്തരീക്ഷ മലിനീകരണം, ജനിതക കോശവ്യതിയാന പരീക്ഷണങ്ങളുടെ ദുരുപയോഗം, ന്യൂക്ലിയർ യുദ്ധം മുതലായവ.

മുൻഗണനാക്രമം എങ്ങനെയായിരിക്കണം? ലോകത്ത് നടമാടുന്ന ദാരിദ്ര്യം, അനീതി എന്നി പ്രശ്നങ്ങൾ അധികനാൾ കാത്തിരിക്കുകയില്ല. എന്താണ് പരിഹാരം? ധനസമൃദ്ധിയിൽ ആണ്ടുകിടക്കുന്നവരുടെ വളർച്ച തടയുക; അതേസമയംതന്നെ ദരിദ്രരുടെ വളർച്ച ത്വരിതപ്പെടുത്തുക എന്ന തന്ത്രമാണോ? ഇത്തരം സാമ്പത്തിക വ്യതിയാനങ്ങൾക്കുതകുന്നതും ഒരു പ്രായോഗിക തത്വം ഇതുവരെയും ഒരു സാമ്പത്തിക ശാസ്ത്രജ്ഞനും കണ്ടുപിടിച്ചിട്ടില്ല. അതുകൊണ്ട്, ദരിദ്രർക്ക്, ധനികരുടെ മഹാമനസ്കതയെ ആശ്രയിക്കാൻ കഴിയുകയില്ല; കാരണം, ഇത്തരം മഹാമനസ്കത പാശ്ചാത്യ സമൂഹഘടനയിൽ ഇതുവരെ ഉണ്ടായിട്ടില്ല. ചില യുവ പ്രതിസംസ്കാര കുതുകികൾ, മനഃപൂർവ്വമായി ദാരിദ്ര്യം തെരഞ്ഞെടുക്കുകയും, ആ വഴി പ്രചരിപ്പിക്കുകയും ചെയ്തേക്കാം. എന്നാൽ, ഉപഭോക്തൃ സമൂഹത്തിൽനിന്ന്, പുതിയതും ലളിതവും നൈസർഗ്ഗികവും സാങ്കേതികവിദ്യാ പ്രധാനമല്ലാത്തതുമായ ഒരു സമൂഹത്തിലേക്കുള്ള മാറ്റം, പ്രേരണ വഴിയോ, സാവധാനത്തിലോ നടപ്പിലാക്കാം എന്നു വിചാരിക്കുന്നത് അയാഥാർത്ഥ്യമായിരിക്കും.

എങ്കിലും ക്രിസ്ത്യാനികൾ എന്ന നിലയിലും, മനുഷ്യരാശിയുടെ ഭാഗമെന്ന നിലയിലും നമ്മെ നേരിടുന്ന കാലസമ്പൂർണ്ണതയെ നാം സ്വീകരിക്കേണ്ടതാ

ണ്. സാങ്കേതിക-പരിസ്ഥിതി പ്രതിസന്ധി ഉപയോഗിച്ച്, ഒരു പുതിയ ജീവിത പന്ഥാവ് ആവിഷ്ക്കരിക്കണം. മനുഷ്യരാശി, അതിന്റെ ദൈവദത്തമായ പ്രവൃത്തിയുടെ പൂർണ്ണതയിലേക്കു വളരുവാൻ ഉതകുന്ന സംസ്ക്കാരത്തിന്റെ ഒരു രൂപം സൃഷ്ടിക്കേണ്ടതാണ്. അതിന് ഒരു രൂപരേഖ നേരത്തെ നൽകാനാവില്ല. അത് പ്രവൃത്തിപഥത്തിൽ വച്ചുതന്നെ സമൂഹത്തിനുള്ളിൽ രൂപപ്പെടുത്തണം.

പരീക്ഷണാടിസ്ഥാനത്തിൽ രൂപപ്പെടുത്തുന്ന സമൂഹങ്ങൾക്ക് മനുഷ്യരാശിയുടെ പ്രശ്നങ്ങൾ പരിഹരിക്കാനാവില്ല. പ്രപഞ്ചനീതിയുമായി ബന്ധമില്ലാത്ത സ്വാഭാവിക സമൂഹങ്ങളിലെ ലളിതജീവിതം, ഭാവിയിലേക്കുള്ള പാത തെളിക്കുകയില്ല. രാഷ്ട്രീയവും, സാമ്പത്തികവും, സാമൂഹ്യവുമായ തീരുമാനങ്ങൾ മനുഷ്യരാശി മുഴുവനായി കൈക്കൊള്ളുമ്പോഴേ ഈ പാത തെളിയുകയുള്ളു. നീതിക്കുവേണ്ടിയുള്ള താല്പര്യവും, പരിസ്ഥിതിക്കുവേണ്ടിയുള്ള താല്പര്യവും ഇവിടെയാണ് ചേർന്നുവരേണ്ടത്.

ഒരു പുതിയ സംസ്ക്കാരവും, ഒരു പുതിയ ലോകസാമ്പത്തിക-രാഷ്ട്രീയ വ്യവസ്ഥിതിയും ഉണ്ടായെങ്കിലേ മനുഷ്യരാശിക്ക് മുമ്പോട്ട് പോകാനാവൂ. നമ്മുടെ സംസ്ക്കാരത്തിലെ മൂല്യങ്ങൾ, ആർജ്ജിക്കുക, ആക്രമിക്കുക എന്നിവയിൽനിന്നും, പ്രാദേശിക-ദേശീയ-വർഗ്ഗീയ കൂറുകളിൽനിന്നും വിമുക്തമാകുമ്പോൾ മാത്രമേ ശരിയായ രീതിയിലുള്ള ഒരു ലോക ശാക്തികക്രമം വളർന്നുവരികയുള്ളു. അക്ഷാംശപരവും, രേഖാംശപരവുമായ ശക്തിയുടെ വിതരണമാണിവിടെ ഉദ്ദേശിക്കുന്നത്. ഈ വിതരണം, ലോകസമൂഹത്തിൽ, ഉള്ളിലും, സാമൂഹ്യ-രാഷ്ട്രീയ ഭാഗങ്ങൾക്കിടയിലും തുല്യമായിരിക്കണം. ഇത്തരമൊരു "ഗ്രിഡ്", മുതലാളിത്ത ആർജ്ജവ പ്രധാനമായ സമ്പദ്വ്യവസ്ഥയിൽ സാധ്യമല്ല. അതുപോലെതന്നെ, സഭകളുടെ ലോകകൗൺസിൽ വിഭാവനം ചെയ്യുന്ന "സംയുക്ത സാമ്പത്തിക വ്യവസ്ഥിതിയും", "ഉത്തരവാദിത്ത സമൂഹവും" പരസ്പരവിരുദ്ധവും പരാജയമടയുന്നതുമാണ്. മൂല്യങ്ങൾക്ക് മാറ്റമുണ്ടാകാതെ, നീതി നടപ്പാക്കുക സുസാദ്ധ്യമല്ല.

എന്നാൽ, നിലവിലുള്ള പ്രാമാണിക വ്യവസ്ഥിതികൾ മാറാതെ, മൂല്യങ്ങൾക്ക് മാറ്റമുണ്ടാവുകയില്ല. നിലവിലുള്ള വ്യവസ്ഥിതികളിൽ, അധികാരം കൈയാളുന്നവർ സ്വാഭാവികമായി അവരുടെ സ്ഥാനം നിലനിർത്താൻ ശ്രമിക്കും; മാത്രമല്ല, വളരെ നിസ്സാരമായ മാറ്റങ്ങൾ മാത്രമെ അനുവദിക്കുകയുള്ളു. ചൂഷണത്തെ ലഘൂകരിക്കുവാൻ അവർ വല്ലപ്പോഴും ചില സമ്മാനങ്ങളും, സഹായ പായ്ക്കറ്റുകളും, വായ്പകളും നൽകിയേക്കാം. അവർ ചൂഷണം ചെയ്തുകൊണ്ടിരിക്കുന്ന ലോകത്തെ ദരിദ്രർക്കുവേണ്ടി, സർക്കാർതലത്തിലും, സ്വകാര്യതലത്തിലും ധർമ്മസ്ഥാപനങ്ങൾ നിർമ്മിക്കും. പലപ്പോഴും സഭകളും, ഈ ചൂഷണ സമ്പ്രദായങ്ങൾക്ക് സഹായം നൽകുന്നതു വഴി, അവയുടെ ആയുധങ്ങളായി മാറും. സഹായങ്ങളും മറ്റും വിതരണം ചെയ്യുന്ന "ക്രിസ്തീയ" നടപടികൾ വഴിയാണ് ഇത് സംഭവിക്കുന്നത്. ഈ ദുഷിച്ച വ്യവസ്ഥിതിയെ തങ്ങൾ സംരക്ഷിക്കുന്നു എന്ന ദുഷ്പേര് ഒഴിവാക്കാൻ, ഇടയ്ക്കിടെ സഭകൾ ഈ വ്യവസ്ഥിതിയെ വിമർശിക്കുകയും ചെയ്യും. ഈ നിർദ്ദയ അടിച്ചമർത്തൽ വ്യവസ്ഥിതിയെ വിമർശിക്കുന്നവർ, വിമോചനത്തിനുവേണ്ടി യത്നിക്കുന്നവരും വല്ലപ്പോഴും ചെറുതായിട്ടെങ്കിലും സഹായിക്കുകയോ അഥവാ ഈ സമ്പദ്ഘടനയെ സ്പർശിക്കുന്ന സംഗതി ഉന്നയിക്കുകയോ ചെയ്താൽ, സഭയിലുള്ളവർ തന്നെ അതിനെ ശക്തമായി നിരാകരിക്കുകയും ചെയ്യും.

ചൂഷണപ്രധാനമായ മുതലാളിത്ത വ്യവസ്ഥിതിയിൽ പങ്കുകാരാകുകയും, അവയിൽനിന്നും അവർ ലാഭമുണ്ടാക്കുകയും ചെയ്യുന്ന രീതിയെ തകർക്കുക എന്നത് മനുഷ്യരാശിക്കെല്ലാം നീതി ഉറപ്പാക്കുന്നതിനുവേണ്ടി നിലവിലുള്ള വ്യവസ്ഥിതിയെ മാറ്റുന്നതിൽ പ്രധാനപ്പെട്ടതാണ്. അടിച്ചമർത്തൽ നിലവിലുള്ള സമാന വ്യവസ്ഥിതികളിലുള്ള സഭകളും ഈ വെല്ലുവിളി നേരിട്ടേ മതിയാവൂ.

**3. സമൂഹത്തിലെ ഒരു പുതിയ ആത്മികതയിലേക്ക്**

വ്യക്തികൾ എന്ന നിലയിൽ ക്രിസ്തീയ ചിന്തയും മനനവും ക്രിസ്ത്യാനികളിൽ ഉണ്ടാകുകയില്ല എന്നത് സ്പഷ്ടമാണ്. മനുഷ്യസംസ്കാരത്തിലെയും, ക്രൈസ്തവ പാരമ്പര്യത്തിലെ ഉൾക്കാഴ്ചകൾ സമാഹരിക്കാൻ ഏതെങ്കിലും ഒരു വ്യക്തിക്ക് കഴിയുകയില്ല. യാഥാർത്ഥ്യത്തോട് എല്ലാ നിലകളിലും ബന്ധപ്പെട്ടുകൊണ്ട്, ഒരു പുതിയ ജീവിതശൈലിയും ക്രമവും എങ്ങനെ കൊണ്ടുവരാനാകും? ഒരു പുതിയ ആത്മികത ഉൾക്കൊള്ളുന്ന അത്തരമൊരു പുതിയ



ജീവിതപദ്ധതി പരീക്ഷണവിധേയമാക്കുന്നതിന് മുമ്പ്, ചില പൊതു തത്വങ്ങൾ ആവിഷ്ക്കരിക്കാൻ സാധിക്കുമോ?

ഇന്ന്, വിവിധ വിജ്ഞാനമേഖലകൾ ഉൾക്കൊള്ളുന്നതും, അന്തർസംസ്കാര വിശേഷമുള്ളതും, മതസങ്കലനമുള്ളതും, പക്വതയുള്ളവരും, കാര്യശേഷിയുള്ളവരും ആത്മിക വൈഭവമുള്ളവരുമായ ആളുകൾ അഞ്ചോ പത്തോ വർഷങ്ങൾ ഒരു സ്ഥലത്ത്, ജനതകളുടെ അന്തരങ്ങൾ വിസ്മരിച്ച്, ഒരുമിച്ച് താമസിക്കുമെങ്കിൽ, അവർക്ക് താഴെ പറയുന്നവ ചെയ്യാൻ കഴിയും.

a) ചുറ്റുപാടുമുള്ള സമൂഹത്തിന്റെ ജീവിതത്തിലും പോരാട്ടങ്ങളിലും പൂർണ്ണമായി ഭാഗഭാക്കാകാം. അവരുടെ രാഷ്ട്രീയവും, സാമൂഹികവും, മതപരവും, സാംസ്ക്കാരികവുമായ ജീവിതത്തിൽ സജീവമായി പങ്കെടുക്കാം.

b) ഒരു ജീവിതരീതി, സമൂഹത്തിൽ ജീവിക്കുന്ന ഒരു ശൈലി, അതായത്, ലളിതമായും നൈസർഗ്ഗികമായും, ശരീരാധ്വാനവും പുറംലോകവുമായുള്ള ബന്ധവും ഒഴിവാക്കാതെയും, ദാരിദ്ര്യത്തെ ഭയപ്പെടാതെയും, സമൂഹത്തിലുള്ള മറ്റുള്ളവരുടെ മതപരവും സാംസ്ക്കാരികവുമായ വികാരങ്ങളെ മാനിച്ചുള്ള ജീവിതരീതി.

c) മനുഷ്യരാശി ഇന്ന് നേരിടുന്ന പ്രശ്നങ്ങളെപ്പറ്റി ഗൗരവമായും ആഴത്തിലും പഠിക്കുക; അതിന്റെ ഭാവിയെപ്പറ്റി മനനം ചെയ്യുക; അത്തരം വിചിന്തനങ്ങൾ പ്രത്യേക ജീവിതശൈലി, ഉല്പാദനം, വിദ്യാഭ്യാസം എന്നിവയിലേക്ക് വാതിൽ തുറക്കുക; അത് മറ്റുള്ളവർക്കും അനുകരിക്കാൻ കഴിയണം.

d) പ്രാർത്ഥന, ധ്യാനം, ആരാധന, കൗദാശിക ജീവിതം എന്നിവ അടിസ്ഥാനമാക്കിയുള്ള ഒരു പുതിയ ആത്മികതയ്ക്ക് രൂപംകൊടുക്കുക; അതോടൊപ്പം, സ്നേഹപൂർവ്വമായ സേവനം, ആത്മത്യാഗ മനസ്ഥിതി, വിനയം, മാന്യത, മഹാമനസ്കത എന്നിവയും. ആർജ്ജിക്കുവാനുള്ള താല്പര്യം, ആക്രമണോത്സുകത എന്നിവ ഒഴിവാക്കി, ദൈവത്തോടും അന്യോന്യവുമുള്ള സുതാര്യത ഉറപ്പാക്കുക.

ഇത്തരമൊരു, പങ്കാളിത്ത-മനനപ്രധാനമായതും, ആത്മിക വൈഭവമുള്ള

വ്യക്തികൾ അടങ്ങുന്നതുമായ ഒരു സമൂഹം ശ്രദ്ധിക്കേണ്ട സംഗതികളുടെ ഒരു ഹ്രസ്വമായ പട്ടിക മാത്രമെ ഇവിടെ അവതരിപ്പിക്കുന്നുള്ളു:

**a) സ്വത്തിനോടുള്ള ബന്ധത്തിൽനിന്നും ആസക്തിയിൽ നിന്നുമുള്ള സ്വാതന്ത്ര്യം**

മനുഷ്യത്വം ഇല്ലാതെയാക്കി, ബാഹ്യ യാഥാർത്ഥ്യങ്ങളുമായി ബന്ധപ്പെടുത്തുന്ന ഒന്നാണ് സ്വത്തും സമ്പത്തും. ബാല്യകാലം മുതൽതന്നെ 'നിന്റേത്' എന്നതിൽനിന്ന് വിഭിന്നമായി "എന്റേത്" എന്ന നിലയിൽ വസ്തുക്കളെ സ്വന്തമാക്കുന്ന ഒരു പ്രവണതയുണ്ട്; തുടർന്ന് അത് 'സ്വകാര്യ സ്വത്ത്' എന്നു പറയുന്ന അധീശത്വം സ്ഥാപിക്കുന്ന രീതി നമ്മുടെ സംസ്കാരത്തിൽ വളർന്നു വന്നിട്ടുണ്ട്. വ്യക്തിത്വത്തിന്റെ അനന്യത, സ്ഥാപിച്ചെടുക്കാൻ സ്വന്തമായി സ്വത്തു വേണം എന്നു കരുതപ്പെടുന്നു. ഇതിൽനിന്നും വിഭിന്നമായി, വ്യക്തിത്വത്തിന്റെ അനന്യത ഉറപ്പിക്കുന്നതിന്, ഒരു വ്യക്തിക്ക് 'എന്തുണ്ട്?' എന്നതിനു പകരം വ്യക്തി "എന്താണ്?" എന്ന രീതി പരീക്ഷിച്ചുനോക്കാൻ ആവുമോ? സമൂഹത്തിന്റെ "പൊതുസ്വത്തിന്" പോലും അതിര് നിശ്ചയിക്കേണ്ടതല്ലേ? സമൂഹത്തെ തന്നെ ഇത്തരം ബന്ധത്തിൽനിന്നും വിമുക്തമാക്കാനാവുമോ? ഉടമസ്ഥാവകാശത്തിന് പകരം, ഉല്പാദന ഉപകരണങ്ങളുമായി ബന്ധം സ്ഥാപിക്കേണ്ടതല്ലേ? നിലംപുരയിടങ്ങൾ, വസ്തുക്കൾ, സമൂഹത്തിലുള്ള കെട്ടിടങ്ങൾ, ഉപകരണങ്ങൾ, മറ്റു സാമഗ്രികൾ എന്നിവയെയെല്ലാം ബാധിക്കുന്ന കാര്യമാണിത്.

**b) സ്വകാര്യതയ്ക്ക് അതിരുകൾ**

സ്വകാര്യത, സ്വകാര്യ സ്വത്തുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു; മാത്രമല്ല അത് നമ്മുടെ വ്യക്തിനിഷ്ഠ-സമ്പദ്കേന്ദ്രീകൃത സംസ്കാരത്തിൽ ഒരു അടിസ്ഥാന അവകാശമായി തീർന്നിട്ടുമുണ്ട്. വ്യക്തിപരമായ അനന്യത സൂക്ഷിക്കുന്നതിനും വളർത്തുന്നതിനും, അന്തർ ദർശിത്വത്തിനും ക്രിയാത്മകതയ്ക്കും ഒരളവുവരെ സ്വകാര്യത ആവശ്യമാണെന്നു തോന്നുന്നു. എന്നാൽ സ്വകാര്യതയെ ഒരു ഉപാസനയാക്കിയിട്ടില്ലേ? അത് വ്യക്തിഗത സ്വാതന്ത്ര്യത്തിന്റെ അവിഭാജ്യ ഘടകമായി കരുതുന്നില്ലേ? ബാഹ്യ കടന്നുകയറ്റങ്ങളില്ലാത്ത ഒരു സ്വകാര്യമേഖല സൂക്ഷിക്കേണ്ടതുണ്ടോ, ഉദാഹരണമായി ധ്യാനത്തിനും, പ്രാർത്ഥനയ്ക്കും? യേശുവിനും ഗാന്ധിക്കും ഇത്തരം സ്വകാര്യത ആവശ്യമായിരുന്നു എന്നു തോന്നുന്നു. അവർ രണ്ടുപേർക്കും, പരസ്യശുശ്രൂഷയുടെ നീണ്ട ഒരുക്കമായും, കൂടാതെ ഇടയ്ക്കിടയ്ക്കും അത് ആവശ്യമായിരുന്നു. യേശുവിനാണെങ്കിൽ, മിക്കവാറും രാത്രി മുഴുവനും; ഗാന്ധിയ്ക്ക് രാത്രിയിൽ ദീർഘസമയവും അതിരാവിലെയും. എന്നാൽ ഇവർ രണ്ടുപേരും സ്വകാര്യതയെ, ജനങ്ങളോടുള്ള സ്നേഹം കൊണ്ടും സമ്പർക്കം കൊണ്ടും പുനഃസംഭരണം ചെയ്യുമായിരുന്നു. പ്രാർത്ഥന വേളയില്ലാതിരുന്നപ്പോൾ, അവരുടെ പൂർണ്ണമായ നിലനില്പ്പും, ആത്മിക ഊർജ്ജവും അപരിമിതമായി അവർക്കു വേണ്ടിയായിരുന്നു. അതുകൊണ്ട് താഴെപ്പറയുന്ന രീതിയിൽ ഒരു ഘടന രൂപപ്പെടുത്തേണ്ടതാണ്:

1. ആ സമൂഹത്തിലെ അംഗങ്ങളുടെ ആത്മിക പരിശീലനം, ജനങ്ങളിൽ നിന്നകന്നതോ, സാമൂഹ്യ യാഥാർത്ഥ്യങ്ങളുമായി ബന്ധമില്ലാത്തതോ ആകാൻ പാടില്ല.

2. അതിലെ അംഗങ്ങൾക്ക് ക്രമാതീതമായ ബഹുജന സമ്പർക്കമുണ്ടാകരുത്.

3. മനുഷ്യൻ ആന്തരീക വളർച്ച നേടുന്നതിന്, ആരാധന, സ്നേഹം, സാമൂഹ്യബോധം എന്നിവയുടെ അച്ചടക്കവും ശിക്ഷണവും ലഭിക്കാൻ സാദ്ധ്യതയുണ്ടായിരിക്കണം.

മേല്പറഞ്ഞ കാര്യങ്ങൾക്ക് വേണ്ടിവരുന്ന സ്വകാര്യത വളർത്തിയെടുക്കേണ്ടതാണ്.

**c) രചനാത്മകമായ പ്രവർത്തനങ്ങൾ**

ഉല്പാദനത്തിൽ സമൂഹം ക്രിയാത്മകമായി ബദ്ധശ്രദ്ധമാകേണ്ടതാണ്. മുൻഗണനക്രമത്തിൽ പറഞ്ഞാൽ, കൃഷി, വ്യവസായം, ശുശ്രൂഷ (ആരോഗ്യം, വിദ്യാഭ്യാസം, സാമൂഹ്യക്ഷേമം, വാർത്താവിനിമയം, കല, സംഗീതം, ഗവേഷണം മുതലായവ) എന്നിങ്ങനെയായിരിക്കണം. എന്നാൽ ഉല്പാദനം താഴെക്കൊടുക്കുന്ന പരിഗണനകൾക്ക് അനുസൃതമായിരിക്കണം:

1. സമസ്ത ഉല്പാദനത്തിന്റെയും ലക്ഷ്യവും ദിശയും ജനസേവനമായിരിക്കണം; ലാഭം കൂട്ടിവയ്ക്കാനാകരുത്.

2. ഉല്പാദന പ്രക്രിയയിൽ സമൂഹാംഗങ്ങൾ എല്ലാവരും പങ്കാളികളായിരിക്കണം. അമിതമായ പ്രാധാന്യം ഉല്പാദനത്തിനു നൽകാതിരിക്കേണ്ടതിന്, സമൂഹത്തിലെ ഓരോ അംശവും സമ്പദ്-ഉല്പാദനത്തിൽ ദിവസം 4 മണിക്കൂറിലധികം ചെലവഴിക്കാൻ പാടില്ല.

3. ഉല്പാദന പ്രക്രിയയിൽ പ്രയോഗിക്കുന്ന സാങ്കേതിക വിദ്യ, മനുഷ്യനെ സമ്പൂർണ്ണമായി ഒഴിവാക്കുന്നതാകാൻ പാടില്ല; അതായത് യന്ത്രം, അതിന്റെ ഇച്ഛ മനുഷ്യന്റെമേൽ അടിച്ചേല്പിക്കുന്ന സ്വേച്ഛാധിപതിയാകരുത്. അത്, പ്രകൃതിയോട് കരുണ കാണിക്കുന്നതും, മലിനീകരണമുണ്ടാക്കാത്തതും, വിഭവങ്ങളെ സംരക്ഷിക്കുന്നതും, അസാധാരണ വലിപ്പമില്ലാത്തതും, അതിൽ പ്രവർത്തിക്കുന്ന മനുഷ്യരുടെ സംഖ്യ അധികമാകാത്തതും ആയിരിക്കണം. അത്, ആ സമൂഹം ആയിരിക്കുന്ന മേഖലയ്ക്ക് പൊരുത്തപ്പെടുന്നതുമായിരിക്കണം. ആ സമൂഹത്തിൽ തൊഴിൽരഹിതരുടെ സംഖ്യ കൂടുതലായിരുന്നാൽ, കൂടുതൽ ആളുകൾക്ക് പ്രവർത്തിക്കാൻ കഴിയുന്നതരത്തിലുള്ള സാങ്കേതികവിദ്യ ആയിരിക്കണം.

**d) ശുശ്രൂഷാപ്രവർത്തനങ്ങൾക്കു വലിയ പ്രാധാന്യം നൽകണം**

ആളുകൾക്ക് വിദ്യാഭ്യാസം നൽകുന്നതിന്, സമൂഹം പുതിയ പദ്ധതികൾ ആവിഷ്ക്കരിക്കേണ്ടി വരും; അതോടൊപ്പം അവരുടെ ആരോഗ്യരക്ഷ, പുതിയ കലാരൂപങ്ങൾ, ജനങ്ങളുടെ പ്രശ്നങ്ങളുമായി ബന്ധപ്പെട്ട സംഗീതം തുടങ്ങിയവയും. കൂടാതെ, പുതിയതും ചെലവു കുറഞ്ഞതുമായ വിദഗ്ദ്ധ സേവനങ്ങൾ പാവപ്പെട്ടവർക്ക് ലഭ്യമാക്കണം. ഉദാഹരണമായി, നിയമസഹായം, ഇൻഷുറൻസ്, ഭവന നിർമ്മാണം തുടങ്ങിയവ. സമൂഹത്തിലെ ചൂഷണം, അനീതി എന്നിവയെപ്പറ്റി ഗവേഷണ പഠനങ്ങൾ നടത്തുകയും, തിന്മകൾ നിർഭയമായി പരസ്യപ്പെടുത്തുകയും, ജനങ്ങൾക്ക് ബോധവൽക്കരണവും, രാഷ്ട്രീയ ബോധവൽക്കരണവുമുണ്ടാക്കി, തിന്മകൾക്കെതിരെ പോരാടുന്നതിന് പ്രാപ്തരാക്കുകയും, നീതിപൂർവ്വവും, മനുഷ്യത്വപരവുമായ ഒരു സമൂഹം കെട്ടിപ്പെടുക്കുന്നതിന് ശ്രമിക്കുകയും ചെയ്യേണ്ടതാണ്.

തുറസ്സായതും സ്വതന്ത്രവുമായ ഇത്തരമൊരു ജനസമൂഹം സൃഷ്ടിക്കുന്നതിന് ക്രിസ്ത്യാനികൾ മുൻകൈ എടുക്കേണ്ടതാണ്. ഈ സമൂഹത്തിൽ വിശാലമായ വ്യുല്പത്തിയും സംസ്ക്കാരവും ആവശ്യമാണ്. ഇത്തരം വലിയ സമൂഹത്തിനുള്ളിൽ ചെറിയ ജനസഞ്ചയങ്ങൾ സംഘടിപ്പിക്കാൻ കഴിയും; അങ്ങനെയായാൽ, വ്യത്യസ്ത മതപാരമ്പര്യങ്ങൾ പൂർത്തീകരിക്കപ്പെടുകയും, സ്വതന്ത്രമായി ആവിഷ്ക്കരിച്ച് നടപ്പാക്കുകയും ചെയ്യാൻ കഴിയും. "പരമാവധി വൈവിദ്ധ്യവും പരമാവധി സമൂഹവും" എന്നതായിരിക്കണം അതിന്റെ തത്വം.

ഇത്തരമൊരു ജനസമൂഹത്തിൽനിന്ന് നവചിന്താധാരകളും ജീവിതശൈലികളും ഉളവാകും; അവയ്ക്ക് ലോകത്ത് ഒരു പ്രവാചകദൗത്യം നിർവഹിക്കാനാകും. നമുക്കു മുമ്പെ പോയിരിക്കുന്ന നമ്മുടെ രക്ഷയുടെ കപ്പിത്താനായ ക്രിസ്തുവിലുള്ള ദൈവത്തിന്റെ കർമ്മോത്സുകതയാണ് നമ്മുടെ നിലനില്പിന്റെയും കൃപയുടെയും അടിസ്ഥാനമായി നമുക്കു വേണ്ടത്.

## അപരാഹ്നം

ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശ്യം രണ്ട് അഭ്യർത്ഥനകളാണ് - ഒന്ന്, ലോകഘടനയെ തിരുത്തുന്ന ഒരു ബൗദ്ധിക പുനരുത്ഥരിക്കൽ; രണ്ട്, മനുഷ്യരാശിയെ ഉറ്റുനോക്കുന്ന ചില സദാചാര പ്രശ്നങ്ങൾ നേരിടുന്നതിന് അന്താരാഷ്ട്ര സമൂഹത്തിന്റെ പരിശ്രമം.

യാഥാർത്ഥ്യത്തെപ്പറ്റിയുള്ള നമ്മുടെ വീക്ഷണ ചക്രവാളത്തിൽ ദൈവമെന്ന യാഥാർത്ഥ്യത്തെ പരിഗണിക്കാഞ്ഞതാണ് പ്രാഥമികമായ ബൗദ്ധിക പ്രമാദം. നമ്മുടെ സംസ്ക്കാരങ്ങളിലുള്ള ഒരു ക്രിയാത്മക നിരീശ്വരവാദമാണിത്. നമ്മുടെ മനോമണ്ഡലത്തിൽ "ഞാനും ലോകവും" എന്ന രണ്ടു യാഥാർത്ഥ്യങ്ങൾ മാത്രമെയുള്ളു എന്ന ധാരണയാണ് രണ്ടാമത്തെ പിശക്. നമ്മുടെ ശാസ്ത്ര-സാങ്കേതിക വിദ്യയിൽ പ്രബലമായ 'കർത്താ-കർമ്മ' മനോഭാവവും യാന്ത്രിക മനോഭാവവും ലോകത്തിൽ അടിച്ചേല്പിക്കുമ്പോൾ നാം വീണ്ടും തെറ്റിപ്പോകുന്നു. ആകയാൽ ദൈവം എന്ന അടിസ്ഥാന യാഥാർത്ഥ്യവും; ലോകം എന്ന രണ്ടാമത്തെ യാഥാർത്ഥ്യവും; മദ്ധ്യസ്ഥത വഹിക്കുന്നതും, ദൈവ

ത്തിന്റെയും ലോകത്തിന്റെയും യാഥാർത്ഥ്യത്തിൽ പങ്കാളിയാകുന്നതുമായ മനുഷ്യരാശിയും, എന്ന രീതിയിൽ കുറെക്കൂടെ പര്യാപ്തവും മതിയായതുമായ ഒരു 'യാഥാർത്ഥ്യ' ബോധം വീണ്ടെടുക്കണം എന്നാണ് അഭ്യർത്ഥന.

ഇങ്ങനെ, മനുഷ്യരാശിയെ സംബന്ധിച്ച അഖണ്ഡവും മദ്ധ്യസ്ഥതാപരവുമായ വീക്ഷണത്തിന്റെ ധ്വനി, ക്രിസ്തീയ വേദശാസ്ത്രം, തത്വശാസ്ത്രം എന്നിവയിൽ മാത്രമല്ല, സാമ്പത്തികശാസ്ത്രം, സംസ്കാരവിശേഷങ്ങൾ, രാഷ്ട്രീയം എന്നിവയിൽ പോലുമുണ്ടാകും. ഇത്തരം ധ്വനികളെയും ഗൂഢാർത്ഥങ്ങളെയും ഇവിടെ വിസ്മരിച്ചിട്ടില്ല. അതിനുള്ള ത്രാണി ഈ ഗ്രന്ഥകാരന് ഇല്ല എന്നു തോന്നുന്നു.

രണ്ടാമതൊരു അഭ്യർത്ഥന മാത്രമാണ് ഇവിടെ അവതരിപ്പിച്ചിട്ടുള്ളത്: പുതിയ സദാചാര-അസ്തിത്വ ചിന്തകളുടെ അടിസ്ഥാനത്തിൽ, ഉല്പാദനം, വിതരണം എന്നിവയിൽ സമൂഹത്തിന്റെ ഇടപെടലും നിയന്ത്രണവുമുണ്ടാവണം. ഇത്തരമൊരു സമൂഹം മാർഗ്ഗദർശനം നൽകുന്നതും മാതൃക സൃഷ്ടിക്കുന്നതുമാവണം. അതിന്റെ മൂല്യങ്ങൾ സാവധാനം, വിശാലസമൂഹത്തിലേക്ക് അങ്ങനെ സംക്രമിക്കുന്നതുമാകാം.

ഈ സാത്മീകരണം അനായാസകരമായിരിക്കുമെന്ന് ഇവിടെ വിവക്ഷയില്ല. അനീതിയിലൂടെ ലാഭം കൊയ്യുന്നവരുടെ താല്പര്യങ്ങൾക്ക് ഭീഷണിയുണ്ടാകുമ്പോൾ, സംഘർഷമുണ്ടാവുക സ്വാഭാവികമാണ്.

ഇങ്ങനെയുള്ള സമൂഹ-പരീക്ഷണങ്ങളിൽ, ചലനാത്മകമായ നീതിയ്ക്ക് പ്രാമാണ്യമുണ്ടായിരിക്കണം. നീതിക്കുവേണ്ടിയുള്ള പരിശ്രമങ്ങളിൽ, നമ്മുടെ പാപപങ്കിലമായ ചരിത്രത്തിൽ, സംഘർഷത്തിന്റെ കുരിശ് സ്ഥാപിക്കപ്പെടുക പതിവാണ്.

(അവസാനിച്ചു)

# ഈഞ്ഞാംകുളം ഇനി 'നിറകുളം'

**കുന്നംകുളം►** പഴയകാല പ്രൗഢിയിലേക്ക് പ്രസരിപ്പോടെ തിരിച്ചുവരുകയാണ് കുന്നംകുളം കുന്നത്തങ്ങാടിയിലെ ജലസംഭരണിയായ ഈഞ്ഞാംകുളം. സെയ്ൻറ് ലാസറസ് ഓർത്തഡോക്സ് പഴയ പള്ളിയുടെ അധികൃതർക്ക് ഇത് ചരിത്രപരമായ അവശേഷിപ്പിൻെറ വീണ്ടെടുക്കൽ കൂടിയാണ്.

കാലങ്ങളായി ചെളിയും മണ്ണും നീക്കാതെ വന്നതോടെ നഗരത്തിലെ പ്രധാന ജലസ്രോതസ്സ് നാശോന്മുഖമായിരുന്നു. ഈ മാർച്ചിലാണ് വികാരി ഫാ. ഷിജു കാട്ടിൽ, കൈക്കാരൻ പി.ഐ. സണ്ണി തുടങ്ങിയവരുടെ നേതൃത്വത്തിൽ ഒരേക്കർ വിസ്തൃതിയുള്ള കുളം വീണ്ടെടുക്കാൻ നടപടി തുടങ്ങിയത്. നഗരസഭ അധികൃതരും പിന്തുണ നൽകി.

ഒരേക്കറിലെ കുളം നികന്ന് ചെളി നിറഞ്ഞിരുന്നു. നിറയെ പാഴ്ച്ചെടികളായിരുന്നു.

ഇവ നീക്കം ചെയ്യുന്നത് ദുഷ്കരമായിരുന്നു. മണ്ണുമാന്തിയന്ത്രത്തിൻെറ സഹായത്തോടെയാണ് ചെളി നീക്കിയത്. വെള്ളം കെട്ടിനിർത്താൻ വിവിധ ഭാഗങ്ങളിൽ കുഴികളുണ്ടാക്കി. ചെളി ഭൂരിഭാഗവും നീക്കിയെങ്കിലും ആഴം കൂട്ടാനായില്ല. ലോക്ഡൗണും നേരത്തെയെത്തിയ മഴയും കുളത്തിലെ ജലസ്രോതസ്സ് വർധിപ്പിച്ചു. ഇതോടെ പണികൾ താത്കാലികമായി നിർത്തി.

നിർമാണം പകുതിയിൽ നിർത്തേണ്ടി വന്നതോടെ അപകട സാധ്യതകളേറെയാണ്. കുളത്തിലേക്ക് പ്രവേശിക്കുന്ന ഭാഗത്ത് ചെളി കെട്ടിനിൽക്കുന്നു. ആഴമുള്ള കുഴികളുമുണ്ട്. മുന്നറിയിപ്പ് ബോർഡ് സ്ഥാപിക്കാനുള്ള തയ്യാറെടുപ്പിലാണ് പള്ളി അധികൃതർ. ചെളി നീക്കിയതോടെ സമീപസ്ഥലങ്ങളിലെ കിണറുകളിലെ വെള്ളത്തിനും വ്യത്യാസങ്ങളുണ്ടായി.

കുളത്തിൻെറ ആഴം വർധിപ്പിക്കൽ, ഭിത്തി കെട്ടി സംരക്ഷണം, പടവുകളുടെ നിർമാണം തുടങ്ങിയ പ്രവർത്തനങ്ങൾ ബാക്കിയുണ്ട്. അടുത്ത വേനലിൽ നേരത്തെ പണി തുടങ്ങി ഇവ പൂർത്തിയാക്കുമെന്ന് കൈക്കാരൻ പി.ഐ. സണ്ണി പറഞ്ഞു.



കുന്നംകുളം കുന്നത്തങ്ങാടിയിലെ ഈഞ്ഞാംകുളത്തിൻെറ ഈ വർഷം മാർച്ചിലെ അവസ്ഥ



കുന്നംകുളം കുന്നത്തങ്ങാടിയിലെ ഈഞ്ഞാംകുളത്തിൽ വെള്ളം നിറഞ്ഞപ്പോൾ



## പി. എസ്. കുര്യാക്കോസ് നിര്യാതനായി

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ആധുനിക കാലത്തെ ആദ്യ പി.ആർ.ഒ. ആയിരുന്ന ചെന്നിക്കര എബനേസർ പി. എസ്. കുര്യാക്കോസ് (Retd. Jt RPC Rubber Board) നിര്യാതനായി. സംസ്കാരം കോട്ടയം സെന്റ് ലാസറസ് പള്ളിയിൽ നടത്തി.

## മുതിർന്ന മാധ്യമ പ്രവർത്തകൻ വിഐ തോമസ് അന്തരിച്ചു



കൊല്ലം: കൊല്ലം പ്രസ് ക്ലബ്ബ് മുൻ പ്രസിഡന്റും ഇന്ത്യൻ എക്സ്പ്രസ് കൊല്ലം ബ്യൂറോ ചീഫും ജനയുഗം ജനറൽ എഡിറ്ററുമായിരുന്ന ചാത്തന്നൂർ താഴം വടക്ക് വെട്ടിക്കാട് ഹൗസിൽ വിഐ തോമസ്(67) കൊട്ടിയം ഹോളിക്രോസ് ആശുപത്രിയിൽ അന്തരിച്ചു. മേരി തോമസാണ് ഭാര്യ. ടിഷാ സൂസൻ തോമസ്, ടിന ആൻ തോമസ് എന്നിവർ മക്കളും തനൂജ് മാത്യു, അനിത് ജോർജ് ജോൺ എന്നിവർ മരുമക്കളുമാണ്. സംസ്കാര ശുശ്രൂഷ ചാത്തന്നൂർ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ നടന്നു. കമ്യൂണിസ്റ്റ് പാർട്ടിയുടെ വിദ്യാർത്ഥി യുവജനപ്രസ്ഥാനങ്ങളുടെ നേതൃനിരയിൽ പ്രവർത്തിച്ചിരുന്ന തോമസ്, മോസ്കോ, ബെർലിൻ എന്നിവിടങ്ങളിൽ രാഷ്ട്രീയ വിദ്യാഭ്യാസം നേടി. നിരവധി രാഷ്ട്രീയ ഗ്രന്ഥങ്ങൾ പരിഭാഷപ്പെടുത്തിയിട്ടുണ്ട്.

# ബലഹീനമായതിനെക്കൊണ്ടു ബലം

## (പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ വി. മത്തായി 14:14-23)



**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

പ. ശ്ലീഹാ നോമ്പിന്റെ അനുഗ്രഹമായ ദിനങ്ങളാണിത്. സമവീക്ഷണ സുവിശേഷങ്ങളിലെല്ലാം പൊതുവായി കാണുന്ന അഞ്ചപ്പവും രണ്ടുമീനും കൊണ്ട് അനേകായിരം ജനങ്ങളെ തൃപ്തരാക്കിയ അടയാളമാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗമായി വേർതിരിച്ചിരിക്കുന്നത്. വി. മത്തായി 14:14-23. യേശുവിനെ പിൻപറ്റുന്ന അനേകായിരങ്ങളെക്കുറിച്ച് വി. സുവിശേഷങ്ങളിൽ ധാരാളമായി വിവിരിക്കുന്നുണ്ട്. വി. ലൂക്കോ. 12:1-ൽ വായിക്കുന്നു 'പുരുഷാരം തമ്മിൽ ചവിട്ടുവാൻ തക്കവണ്ണം ആയിരം ആയിരമായി തിങ്ങിക്കൂടി.' സ്ത്രീകളെയും പൈതങ്ങളെയും കൂടാതെ ഏകദേശം അയ്യായിരം പുരുഷന്മാർ ഉണ്ടായിരുന്ന (വാ. 21) ഒരു വലിയ ജനക്കൂട്ടത്തെയാണ് യേശു, അഞ്ചപ്പവും രണ്ടു മീനും കൊണ്ട് സമൃദ്ധിയായി ഭക്ഷിപ്പിച്ച്, ശേഷിച്ച കഷണം പന്ത്രണ്ടു കൊട്ട നിറച്ചെടുത്തത്.

ക്രിസ്തുവിന്റെ മനസ്സലിവ് - യേശുക്രിസ്തുവിന്റെ ദയാതല്പരതയും വാത്സല്യവും അളന്നു തിട്ടപ്പെടുത്തുവാൻ സാധിക്കാത്തതാണ്. തന്റെ രക്ഷണ്യപ്രവർത്തനങ്ങളിൽ നിറഞ്ഞു നിന്നതും അതുതന്നെയാണ്. ദരിദ്രരോട് സുവിശേഷം അറിയിക്കുവാനും ബദ്ധന്മാർക്ക് വിടുതലും കുരുടന്മാർക്ക് കാഴ്ചയും നൽകുവാനാണ് കർത്താവ് മനുഷ്യാവതാരം ചെയ്തത്. ഇന്നത്തെ വി. വേദഭാഗത്തിൽ ഒരു വലിയ പുരുഷാരം ക്രിസ്തുവിന്റെ മനസ്സലിവിനു അർഹരായി (വാ. 14). രോഗികളെ സൗഖ്യമാക്കുകയും വിശന്നുവലഞ്ഞിരുന്ന ജനത്തിന് സമൃദ്ധമായ ഭക്ഷണം നൽകുകയും ചെയ്തു. യേശുവിനോടുള്ള ആത്മാർത്ഥമായ സ്നേഹവും ഭക്തിയുമാണ് ജനത്തിന്, ക്രിസ്തുവിന്റെ മനസ്സലിവ് ലഭിക്കുവാൻ കാരണമായത്.

1. പുരുഷാരത്തിനുവേണ്ട് - വി. മത്തായി 9:36 'ഇടയനില്ലാത്ത ആടുകളെപ്പോലെ കുഴഞ്ഞവരും ചിന്നിയവരുമായി കണ്ടിട്ട് അവരെക്കുറിച്ച് മനസ്സലിഞ്ഞു.' വി. മത്തായി 15:32 'പുരുഷാരം ഇപ്പോൾ മൂന്നു നാളായി എന്നോടുകൂടെ പാർക്കുന്നു. അവരെക്കുറിച്ച് എനിക്ക് മനസ്സലിവ് തോന്നുന്നു.'

2. നിർഭാഗ്യർക്കുവേണ്ടി - വി. മത്തായി 20:34 രണ്ടു കുരുടന്മാരുടെ 'കർത്താവേ! ദാവീദുപുത്രാ, ഞങ്ങളോടു കരുണ തോന്നണമേ' എന്ന് നിർത്താതെയുള്ള നിലവിളി കേട്ടിട്ട് അവരോട് കർത്താവിനു മനസ്സലിവു തോന്നി; അവരുടെ കണ്ണു തൊട്ട് സൗഖ്യം നൽകി.



3. കുഷ്ഠരോഗിയുടെ കാര്യത്തിൽ - വി. മർക്കോസ് 1:41 'നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ കഴിയും, എന്ന് അപേക്ഷിച്ചു.' കുഷ്ഠരോഗിയോട് യേശുവിന് മനസ്സലിവ് തോന്നി, കൈനീട്ടി അവനെ തൊട്ടു, മനസ്സുണ്ട്, ശുദ്ധമാക എന്നു പറഞ്ഞു. ഉടനെ കുഷ്ഠം വിട്ടുമാറി അവന് ശുദ്ധി വന്നു.

4. കരഞ്ഞും ദുഃഖിച്ചും ഇരിക്കുന്നവരുടെ നിമിത്തം - വി. ലൂക്കോസ് 7:13 നയിൻ എന്ന പട്ടണത്തിൽ, വിധവയുടെ സങ്കടവും ദുഃഖവും കരച്ചിലും കണ്ടിട്ട്, അവളോടു മനസ്സലിവ് തോന്നി, അവളുടെ മരിച്ചുപോയ മകനെ ഉയിർപ്പിച്ചു. വി. യോഹ. 11:35 -മാർത്തയുടെയും മറിയയുടെയും കരച്ചിലും ദുഃഖവും കണ്ടിട്ട് മനസ്സലിഞ്ഞ ക്രിസ്തു അവരുടെ സഹോദരനായ ലാസറിനെ കല്ലറയിൽ നിന്നു ഉയിർപ്പിച്ചു.

യേശുക്രിസ്തുവിന്റെ മനസ്സലിവ് നേടാൻ കഴിയുക എന്നത് എല്ലാ വിശ്വാസികളുടെയും കടമയാണ്. നമ്മുടെ ആദ്ധ്യാത്മിക-ചര്യങ്ങളെല്ലാം യേശുവിന്റെ മനസ്സലിവ് പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളാണ്. ലൗകികതയേക്കാൾ ആത്മീയത ഇഷ്ടപ്പെടുന്നവർക്കെല്ലാം മനസ്സലിവ് ലഭിക്കും. നമ്മുടെ പ്രാർത്ഥനയും കണ്ണുനീരും ആത്മാർത്ഥതയും സത്യസന്ധതയും ഉള്ളതാണെങ്കിൽ, ക്രിസ്തുവിന്റെ മനസ്സലിവ് ലഭിക്കുകയും നമ്മെ ആശ്വസിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്യുന്ന അനുഗ്രഹങ്ങൾ നമുക്ക് ലഭിക്കുകയും ചെയ്യും.

എല്ലാവരും തിന്നു തൃപ്തരായി - യേശുവിനോടൊപ്പം ഉണ്ടായിരുന്ന ജനക്കൂട്ടം മുഴുവൻ ഒരേ ആഹാരമാണ് ഭക്ഷിച്ചത്. അഞ്ച് അപ്പവും രണ്ടു മീനും മാത്രമേ ആ ജനക്കൂട്ടത്തിന്റെ കൈവശം ഉണ്ടായിരുന്നുള്ളൂ. ആ അഞ്ച് അപ്പവും രണ്ടു മീനും എടുത്തു സ്വർഗ്ഗത്തേക്കു നോക്കി വാഴ്ത്തി നുറുക്കി, ശിഷ്യന്മാരുടെ പക്കലും ശിഷ്യന്മാർ പുരുഷാരത്തിനും കൊടുത്തു (വാ. 19). അത് ഭക്ഷിച്ചാണ് തൃപ്തരായി എന്നു വെളിപ്പെടുത്തുന്നത്.

അവരുടെ പക്കൽ മറ്റൊന്നും ഇല്ലായിരുന്നു. അവർക്ക് അവകാശപ്പെടുവാനും ഒന്നുമില്ലായിരുന്നു. ഭക്ഷണം വാങ്ങുവാനോ പാചകം ചെയ്യുവാനും ഒന്നും നിവൃത്തിയില്ലാത്ത ഇടമായിരുന്നു. നിർജ്ജനമായൊരു സ്ഥലവും, പട്ടണങ്ങളിൽ നിന്നു കാൽനടയായി യേശുവിന്റെ പിന്നാലെ ചെന്നതുമാണ്. ഒന്നുമില്ലായിരുന്ന ജനം, ഒന്നുമല്ലാതിരുന്നവർ, പട്ടിണിയായി കഴിയുമ്പോൾ അവർക്ക് കിട്ടുന്നതെന്തും തൃപ്തിയായി ഭക്ഷിക്കും. ജനത്തിന്റെ നിസ്സഹായവസ്ഥയും ഒന്നുമില്ലായ്മയും അവർക്ക് ബോധ്യമായി. പട്ടിണി മാത്രമാണ് സാധ്യത എന്നു വിചാരിച്ചു തുടങ്ങിയപ്പോഴാണ് അത്ഭുതകരമായി ഭക്ഷണം അവരുടെ മുമ്പിൽ എത്തിയത്. അവിടെ വ്യത്യസ്ത ുചികൾക്കോ വിവിധ തരങ്ങൾക്കോ വഴിയില്ല. വിശപ്പടക്കുക എന്നതു മാത്രമാണ് അവരുടെ ലക്ഷ്യം. വിശന്നു വലഞ്ഞിരിക്കുമ്പോൾ ലഭിക്കുന്നതെന്തും നമുക്ക് തൃപ്തിയായിരിക്കും.

നമ്മുടെ ജീവിതത്തിൽ വലിയ സന്ദേശം നൽകുന്നതാണിത്. ജീവിതത്തിലും അനുഭവങ്ങളിലും തൃപ്തിവരാതിരിക്കുന്നതിന്റെ കാരണം, നമുക്ക് അവകാശപ്പെടുവാൻ എന്തൊക്കെയോ ഉണ്ട് എന്നുള്ള മൂഢമായ ചിന്തയാണ്. വിദ്യാഭ്യാസം, കുടുംബമഹിമ, പാരമ്പര്യം, സാമ്പത്തികബലം, സൗന്ദര്യം തുടങ്ങിയവയൊക്കെ നമുക്ക് അവകാശപ്പെടുവാൻ ഉണ്ടെന്നുള്ള ചിന്തയും ധാരണയും നമ്മുടെ ഉള്ളിൽ നിന്നു ഉപേക്ഷിക്കണം. അപ്പോൾ നാം അനുഭവിക്കുന്നതെല്ലാം തൃപ്തിയായി സ്വീകരിക്കുവാൻ നമുക്ക് കഴിയും.

ബലഹീനമായവയെ കൊണ്ടു ബലം - മനുഷ്യന്റെ പരിമിതമായ കഴിവുകളും സമർപ്പണവും ദൈവം വലിയ അടയാളങ്ങളാക്കി മാറ്റുന്നു. സമർപ്പിക്കു

ന്നതിന്റെ യഥാർത്ഥ അർത്ഥവും പൊരുളും മനസ്സിലാക്കിയാണ് ദൈവം ഇടപെടുന്നത്. വി. വേദപുസ്തകത്തിൽ ബലഹീനമായ വസ്തുക്കളെയും ഹേതുക്കളേയും ദൈവം രൂപാന്തരപ്പെടുത്തുന്ന ധാരാളം അനുഭവങ്ങളും സംഭവങ്ങളും ഉണ്ട്. അതിൽ ഒന്നാണ് വി. വേദഭാഗത്തിലെ അഞ്ച് അപ്പവും രണ്ട് ചെറിയ മീനും (വാ. 17). സ്ത്രീകളെയും പൈതങ്ങളെയും കൂടാതെ ഏകദേശം അയ്യായിരം പുരുഷന്മാർ ഉണ്ടായിരുന്നു. ജനത്തിന്റെ കൈവശം ആകെ ഉണ്ടായിരുന്നത് അഞ്ച് അപ്പവും രണ്ടു മീനും മാത്രമായിരുന്നു. ആ ബലഹീനമായവയെ കൊണ്ടാണ് കർത്താവ് ബലം ഉണ്ടാക്കിയത്.

ഒരു ചെറിയ അപ്പവും ഒരു തുരുത്തി വെള്ളവും (ഉൽപ്പത്തി 21:14), മോശെയുടെ കൈയ്യിലിരുന്ന വടി (പുറ. 4:2), ശിംശോൻ കഴുതയുടെ പച്ചത്താടിയെല്ല് എടുത്ത് അതുകൊണ്ട് ആയിരം പേരെ കൊന്നുകളഞ്ഞു (ന്യായ. 15:15), ദാവീദ് തോട്ടിൽ നിന്നു എടുത്ത മിനുസമുള്ള കല്ല് (1 ശമു. 17:40, 49), ഒരു പിടി മാവും ഒരു തുരുത്തിയിൽ അല്പം എണ്ണയും (1 രാജാ. 17:12), ഒരു ഭരണി എണ്ണ (2 രാജാ. 4:2), ഒരു ഒഴിഞ്ഞ കലവറ (വി. ലൂക്കോ. 11:6), ദരിദ്രന്റെ ചെറിയ വഴിപാട് അംഗീകരിക്കുന്നു (ലേവ്യ 14:21, 22), വിധവയുടെ രണ്ടു കാശ് വിലമതിക്കുന്നു (വി. മർക്കോ. 12:42-44), ഒരു പാത്രം പച്ചവെള്ളത്തെ ആദരിക്കുന്നു (വി. മത്താ. 10:42), വിശ്വാസം കടുകുമണി സമാനമെങ്കിലും ശക്തിയേറിയത് (വി. മത്താ. 17:21), ക്രിസ്തുവിന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ കൂടി വന്നാലും ദൈവസാന്നിദ്ധ്യം ലഭിക്കുമെന്ന് വാഗ്ദാനം (വി. മത്താ. 18:20).

മനുഷ്യന്റെ പരിമിത കഴിവുകളേയും സ്ഥിതിയേയും അറിഞ്ഞ് ദൈവം കൃപ കാണിക്കുന്നു.

ക്രിസ്തുവിന്റെ രഹസ്യപ്രാർത്ഥന - വാ. 23 'അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ടു പ്രാർത്ഥിക്കുവാൻ തനിയെ മലയിൽ കയറിപ്പോയി, വൈകുന്നേരം ആയപ്പോൾ ഏകനായി അവിടെ ഇരുന്നു.' ക്രിസ്തുവിന്റെ രഹസ്യപ്രാർത്ഥന വി. വേദപുസ്തകത്തിൽ പ്രസിദ്ധമാണ്. രക്ഷണ്യപ്രവൃത്തികൾ ഇടതടവില്ലാതെ നിർവ്വഹിക്കുമ്പോഴും പിതാവിനോട് സംസാരിക്കുവാനും പ്രാർത്ഥിക്കുവാനും യേശു സമയം കണ്ടെത്തിയിരുന്നു. പ്രാർത്ഥനയുടെ കൂടുതൽ സമയവും രഹസ്യപ്രാർത്ഥനയായിരുന്നു. തനിയെ വേറിട്ട് പോയി പ്രാർത്ഥിക്കുന്നതായി വിശദീകരിക്കുന്ന വി. വേദഭാഗങ്ങൾ ഉണ്ട്. ശിഷ്യന്മാരെയും ജനങ്ങളെയും എല്ലാം ഒഴിവാക്കി തനിയെ ഇരിക്കുവാനും പ്രാർത്ഥിക്കുവാനും യേശു സമയവും സ്ഥലവും കണ്ടെത്തി. ക്രിസ്തുവിന്റെ രഹസ്യപ്രാർത്ഥനയും ധ്യാനവും നടന്ന സമയവും അവസരങ്ങളും നമുക്ക് ലഭ്യമാണ്.

1. പ്രഭാതത്തിൽ - വി. മർക്കോസ് 1:35
2. വൈകുന്നേരം - വി. മർക്കോസ് 6:46, 47
3. ഏകാന്തതയിലുള്ള പ്രാർത്ഥന - വി. ലൂക്കോസ് 5:15, 16
4. രാത്രി മുഴുവനുമുള്ള പ്രാർത്ഥന - വി. ലൂക്കോസ് 6:12
5. ശിഷ്യന്മാർ മാത്രം അടുത്തുള്ളപ്പോൾ - വി. ലൂക്കോസ് 9:18
6. ഗെത്ത്ശെമന തോട്ടത്തിൽ വച്ച് - വി. ലൂക്കോസ് 22:41, 42

രഹസ്യപ്രാർത്ഥനയും ഏകാന്തപ്രാർത്ഥനയും ശീലമാക്കുവാൻ എല്ലാ വിശ്വാസികൾക്കും കടമയുണ്ട്.



## സി. കെ. ജേക്കബ് സണ്ടേസ്കൂൾ കേന്ദ്ര ട്രഷറർ

കോട്ടയം: അഖില മലങ്കര സൺഡേസ്ക്കൂൾ അസോസിയേഷൻ (OSSAE) കേന്ദ്ര ട്രഷററായി സി കെ ജേക്കബ് കൊച്ചേരിൽ, നരിയംപാറ തെരെഞ്ഞെടുക്കപ്പെട്ടു. 13/6/21-ൽ നടന്ന സൂം മീറ്റിംഗിലാണ് കേന്ദ്ര ട്രഷറർ തെരഞ്ഞെടുപ്പ് നടന്നത്. മലങ്കരസഭയുടെ എല്ലാ ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർമാരും, സെക്രട്ടറിമാരും, കേന്ദ്രഭാരവാഹികളും ഉൾപ്പെടുന്ന കേന്ദ്ര കമ്മിറ്റിയാണ് സി. കെ. ജേക്കബിനെ കേന്ദ്ര ട്രഷററായി തെരെഞ്ഞെടുത്തത്. ഇദ്ദേഹം ഇടുക്കി ഭദ്രാസന ഡയറക്ടറായി സേവനം അനുഷ്ഠിക്കുന്നു.

സൺഡേസ്കൂൾ അദ്ധ്യാപകനായും, ഹെഡ്മാസ്റ്ററായും, സെക്രട്ടറിയായും, ഡയറക്ടറായും കഴിഞ്ഞ അമ്പത് വർഷമായി പ്രവർത്തിക്കുന്നു. പുന്നവേലി സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ സൺഡേസ്കൂൾ പഠനം നടത്തുകയും സൺഡേ സ്കൂൾ അദ്ധ്യാപകനായി സേവനം അനുഷ്ഠിക്കുകയും ചെയ്ത ഇദ്ദേഹം സഭയുടെ കാതോലിക്കേറ്റ് ആൻഡ് എം.. ഡി കോർപറേറ്റ് സ്കൂൾസിന്റെയും കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെയും ഗവേണിംഗ് ബോർഡ് മെമ്പറായും പ്രവർത്തിച്ചിട്ടുണ്ട്. ഇടുക്കി ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ സ്ഥാപക സെക്രട്ടറിയാണ്. സഭാ മാനേജിംഗ് കമ്മറ്റി അംഗമായും, ഭദ്രാസന കൗൺസിൽ മെമ്പറായും പ്രവർത്തിച്ചിട്ടുണ്ട്. മലങ്കര ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്രയുടെ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗമായി കഴിഞ്ഞ ഏഴു വർഷമായി പ്രവർത്തിക്കുന്നു. നരിയംപാറ സെന്റ് മേരീസ് പള്ളി ഇടവകാംഗമാണ്.



## ഫാ. ടൈറ്റസ് ജോൺ തലവൂർ ഒ.വി.ബി.എസ്. ഡയറക്ടർ

കോട്ടയം: സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്കൂളിന്റെ (OVBS) ഡയറക്ടറായി ഫാ. ടൈറ്റസ് ജോൺ തലവൂർ നിയമിതനായി. മലങ്കര സഭയിലെ അറിയപ്പെടുന്ന കൺവെൻഷൻ പ്രാസംഗികനും, അനുഗൃഹീത ഗായകനും, കൊട്ടാരക്കര - പുനലൂർ ഭദ്രാസനത്തിലെ ഇളമ്പൽ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക വികാരിയും, കൊല്ലം ഭദ്രാസനത്തിലെ തലവൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി ഇടവക അംഗവുമാണ്. കൊട്ടാരക്കര ഓർത്തഡോക്സ് കൺവെൻഷൻ ഗായക സംഘത്തിന്റെ പ്രധാന ചുമതലക്കാരനാണ്.



# Lamb, Wolves and Peace

## Fourth Sunday after Pentecost

**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

**Evening St. Matthew 14: 14 – 23, Morning St. Luke10: 17-24, Before Holy Qurbana, De uteronomy 33: 23-29, Psalm 15, Isaiah 65:8-12, Holy Qurbana Acts 6: 1 – 7, 1 Corinthians 16: 14-22**

**St. Luke 10: 1 – 16**

St. Luke gives us the detail of a second layer of disciples apart from the Apostles. Similar to the sending of the Twelve (Mt 10:5–15, Mk 6:6-13 and Lk 9:1–6) another group of seventy (some transcripts say 72) were sent out '*to every town and place where (Jesus) himself intended to go*'. The instructions given to the Seventy are similar to those given to the Twelve earlier.

**a.** Do you pray for the harvest?

"...I am sending you out like lambs into the midst of wolves." (Lk 10:3b)

After witnessing the successful mission of the twelve and the growing popularity of Jesus, the seventy might have been elated for being appointed for the new mission and also would have been confident of the favourable reception that was awaiting them. But, as Jesus sent the seventy, they were adequately warned about the challenges that were waiting for them. They were given the following guidelines:

a.) To pray for the existing and future co-workers (*ask the Lord of the harvest to send out labourers into his harvest* 10:2*)*

b.) Don't worry about material benefits, trust in God who provides (*Carry no purse, no bag, no sandals* 10:4)

c.) Be focussed. 'Let not matters of mere compliment detain you, but make all the haste you possibly can'. (*greet no one on the road* 10:4)

d.) Continue to be holy in spite of hardships and challenges (*lambs into the midst of wolves* 10:3)

They were reminded of the threat looming continuously over their mission and the possible hostile audience. But in the midst of the wolves they were asked to maintain their 'lamb-ness'. If you want to take on a wolf, it is easier by being another wolf or a stronger lion. But the role of the disciples is not to become one among the oppressor but to maintain their innocence and trust upon God. Do not become a wolf to tame the wolf! Our duty is to transform the wolf into lamb.

**b. Peace be unto you!**

"*Whatever house you enter, first say, 'Peace to this house!"* (Lk 10:5)

Peace is one of the most sought after things by individuals as well as communities/ nations and ironically it often remains elusive. Peace might mean different things to different people. For a nation peace might be the absence of war with its neighbouring countries; for the parents of teenagers it can denote to absence of any rebellion or unruly behaviour from the children; for young parents it may be the time when their hyperactive kids sleep; the aged might feel peace when their medical reports come normal! The newspaper reports after a day of *bandh/hartal* might read as "apart from 2 deaths and some instances of stone pelting, the *bandh/hartal* was largely peaceful. A comparison with the definition of health seems appropriate in this context. For most of us, the absence of sickness or being away from the doctor is the definition of health! But the World Health Organisation defines health as "a state of complete physical, mental and social well-being and not merely the absence of disease or infirmity". Similarly the Biblical concept of peace is not a mere absence of strife or war. The Jewish concept of peace which is referred as *Shalom* in Hebrew indicates a wholistic approach. It means 'wholeness, completeness, soundness, health, safety and prosperity, carrying with it the implication of permanence'.

In the New Testament *Shalom* (Peace) is "revealed as the reconciliation of all things to God through the work of Christ". "*...and through* (Christ) *God was pleased to reconcile to himself all things, whether on earth or in heaven, by making peace through the blood of* (Christ's) *cross"* (Colossians 1:19–20). Thus peace is the wholistic wellbeing – physical, psychological, spiritual and social- of the person. The tri-fold aspects of peace are Shalom with God, Shalom with Others and Shalom with(in) Oneself. The real peace can be experienced only when reconciles with God, others and oneself. No one can be at peace when one's relation with God is disrupted by sins of commissions or omissions. True peace does include being at peace with others. It's not only the end of hostilities or bickering but also socially just relationships (*The effect of righteousness will be peace, and the result of righteousness, quietness and trust forever* - Isaiah 32:17) with each other, communities and even with nature. The third aspect of *Shalom* involves to being at peace with oneself. This stems out from one's steadfastness in the will of God; *Those of steadfast mind you keep in peace— in peace because they trust in you* (Isaiah 26:3).

**c. Peace bouncing back!**

*And if anyone is there who shares in peace, your peace will rest on that person; but if not, it will return to you*." (Lk 10: 6)

This is one of the 'shocking' verses in the Bible. Everywhere else the Word of God speaks about offering peace, but this verse warns that God's peace should not be taken for granted. As God's instruments of peace, the disciples are directed to offer peace to the house they get in. If the household is eligible to receive the peace, peace would abide in them. Or else the peace would return to the one who offered it. In the Old Testament, through Moses, the Israelites were directed to offer peace to the town they go to fight against. If the town did not accept the offer, they were to be besieged. "*When you draw near to a town to fight against it, offer it terms of peace. ... If it does not submit to you peacefully, but makes war against*

*you, then you shall besiege it;..".* (Deuteronomy 20:10-12)

Here the onus of receiving peace is put on the recipient. The source of peace is unaffected. It is amazing and shocking that similar to a rubber ball bouncing back to the thrower, peace also might rebound back. This is similar to a light ray traveling from its source through a glass. If the glass is pure, or in other words transparent, the light ray would pass easily through it and we would be able to see the things on the other side. If a metallic coating like silver or aluminium is applied onto the back of the sheet of glass, it would become opaque, i.e. the light rays would be reflected back. Thereby we won't be able to view what is on the other side, rather would reflect our own image. If the coating of the mirror is completely removed it would continue to allow the light ray to pass through. Same is the case with us also; the black coating of sin makes us opaque to the bestowing of peace and it rebounds back.

In our Holy Qurbana, the celebrant blesses the congregation 'Peace be unto you' seven times (apart from the benedictions). Even after partaking in innumerable Holy Qurbanas, why then, as individuals, families, Church, do we complain of the absence of peace? We need to evaluate whether it's due to our fault, as an individual or family or Church that I/we can't experience true peace? Is it due to my/our flaws that peace, though it's offered during the Holy Qurbana, doesn't abide in me/us?

**Conclusion**

Metropolitans Dr. Stephanos Mar Theodosius and Dr. Geevarghese Mar Osthathios of blessed memories used to exhort to pray for the Mission and for having dedicated mission workers. It is our duty to regularly pray for those who are working for the Lord and also for the prospective workers. Also let us join St. Francis of Assisi and pray, 'Make me an instrument of peace'. Peace be unto you!

**ഒ.വി.ബി.എസ്. ജനറൽ സെക്രട്ടറിയായി നിയമിതനായ സന്തോഷ് ബേബി എ. കെ. തിരുവനന്തപുരം ഭദ്രാസനത്തിലെ ചെറുവക്കൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗമാണ്. ചൊവ്വള്ളൂർ സെന്റ് ജോർജ്ജസ്സ് വൊക്കേഷണൽ ഹയർസെക്കൻഡറി സ്കൂളിലെ ഇലക്ട്രോണിക്സ് വിഭാഗം അദ്ധ്യാപകനാണ്.**

**എം. ജി സർവ്വകലാശാലയിൽ നിന്നും കെമിസ്ട്രിയിൽ ഡോക്ടറേറ്റ് ലഭിച്ച പാമ്പാടി കെ. ജി. കോളജ് കെമിസ്ട്രി വിഭാഗം അസിസ്റ്റന്റ് പ്രൊഫസർ തോമസ് ബേബി. മുളംതുരുത്തി കുഴിയേലിൽ ഡോ. അനു ജോസഫ് (സി. എം. ഒ., ഗവ. ഹോമിയോ ഡിസ്പെൻസറി മാഞ്ഞൂർ) ഭാര്യയാണ്. മണ്ണാർക്കാട് വാഴവിള റിട്ട. ഡെപ്യൂട്ടി കളക്ടർ കെ. ബേബിച്ചന്റെയും പരേതയായ എൻ പി. മേരിക്കുട്ടി (റിട്ട. ഹെഡ്മിസ്ട്രസ്) യുടെയും മകനാണ്. മണ്ണാർക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**



## 9-ാമത് സെന്റ് ഡയനീഷ്യസ് എവറോളിംഗ് ട്രോഫി പ്രസംഗ മത്സരം ജൂലൈ 9-ന്

അൽ ഐൻ: സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഓ.സി.വൈ.എം. യു.എ.ഇ സോണിലെ യുവജനപ്രസ്ഥാന അംഗങ്ങൾക്കായി നടത്തുന്ന 9-?ാമത് സെന്റ് ഡയനീഷ്യസ് എവറോളിംഗ് ട്രോഫി പ്രസംഗ മത്സരം ജൂലൈ 9, 2021 വെള്ളിയാഴ്ച ഓൺ ലൈനായി നടത്തുകയാണ്. ജൂൺ 11 വെള്ളിയാഴ്ച വിശുദ്ധ കുർബാനയ്ക്ക് ശേഷം ഇടവക വികാരി ഫാ. ജോൺസൺ ഐപ്പ് പ്രസ്തുത മത്സരത്തിന്റെ പോസ്റ്റർ ഇടവക അംഗമായ സീനിയർ ഡോക്ടർ ഡോ.ജോർജ് മാത്യൂവിന് നൽകി പ്രകാശനം നിർവ്വഹിച്ചു.

ഇടവക ട്രസ്റ്റി തോമസ് ഡാനിയേൽ, ഇടവക സെക്രട്ടറി ഷാജി മാത്യൂ, ഓ.സി.വൈ.എം. വൈസ് പ്രസിഡന്റ് മോനി പി. മാത്യൂ, ഓ.സി.വൈ.എം. സെക്രട്ടറി പ്രവീൺ ജോൺ, പ്രോഗ്രാം കൺവീനർ ബെൻസൻ ബേബി എന്നിവർ സന്നിഹിതരായിരുന്നു.




ചാത്തമറ്റം ശാലേം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ കൊറോണ മഹാമാരിയുടെ സമയത്ത് ചാരിറ്റി പ്രവർത്തനങ്ങളുടെ ഭാഗമായി, ഇടവകയിലും സമീപ പ്രദേശങ്ങളിലുമുള്ള പാവപ്പെട്ടവർക്ക് ട്രസ്റ്റി ബ്ലസ്സൻ എൽദൊ, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരുടെ സാന്നിധ്യത്തിൽ വികാരി ഫാ. ബിനോയി വർഗീസ് പരിയാത്ത് ഭക്ഷ്യക്കിറ്റുകൾ വിതരണം ചെയ്തു. പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയുടെയും , സഹവികാരി ഏലിയാസ് ചെറുകാട്, ട്രസ്റ്റി, സെക്രട്ടറി, കണ്ടനാട് സെന്റ് മേരീസ് പള്ളിയുടെയും, വികാരി ഐസക് മട്ടുമ്മേൽ, പിറവം ലക്നോ കെമിക്കൽസിന്റെയും സഹായവും പിന്തുണയും ഉണ്ടായിരുന്നു.

**തമിഴ്നാട് തിരുവള്ളൂർ ജില്ലാ കലക്ടറായി ഡോ. ആൽബി ജോൺ IAS നിയമിതനായി. പാമ്പാക്കുട സ്വദേശിയും പാമ്പാക്കുട സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയിലെ സജീവ അംഗവുമാണ്.**

## ഒയാസിസ് (OASSIS)

ചെങ്ങന്നൂർ: യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ ഭദ്രാസനപരിധിയിൽ പഠനത്തിനും ജോലിക്കുമായി വരുന്ന ഓർത്തഡോക്സ് സഭാംഗങ്ങളായ യുവതി/യുവാക്കൾക്ക് ആത്മീയ മാർഗ്ഗനിർദ്ദേശം നൽകുന്നതിനും ആരാധനാ സൗകര്യം ക്രമീകരിക്കുന്നതിനുമായി ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം ഒയാസിസ് (OASSIS -Orthodox Association for Spiritual Support to international Students) പ്രവർത്തനം ആരംഭിച്ചു. ഫാ. ആശു അലക്സാണ്ടർ മട്ടക്കൽ (വൈസ് പ്രസിഡന്റ്), ഡീക്കൻ കാൽവിൻ പൂവത്തൂർ (കോഡിനേറ്റർ), ആഷ്‌ലി അലക്സ് (ജനറൽ സെക്രട്ടറി) എന്നിവരെ ഭാരവാഹികളായും നിയമിച്ചു. യൂറോപ്യൻ രാജ്യങ്ങളിൽ പഠനത്തിനോ ഉദ്യോഗത്തിനോ പോകുന്നവർ കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക: Instagram- https://www. instagram. com/oassiseurope/

Facebook: https://www. facebook.com/OASSISEurope; Email: oassiseurope@gmail.com





ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് ഇടവകയിലെ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിലുള്ള സന്നദ്ധ സംഘടന ബുധനൂർ തോപ്പിൽ കവല മുതൽ കോടൻചിറ കവല വരെയുള്ള പ്രദേശങ്ങളിൽ പ്രവർത്തിക്കുന്ന പൊതുസ്ഥലങ്ങളും പ്രവർത്തന മേഖലകളും അണുവിമുക്തമാക്കി.



ചെങ്ങന്നൂർ സെന്റ് മേരീസ് & സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിലെ സെന്റ് ജോർജ്ജ് യുവജനപ്രസ്ഥാനത്തിന്റെ അഭിമുഖ്യത്തിൽ സമ്പൂർണ്ണ ലോക്ഡൗണിൽ ദീർഘദൂര വഴിയാത്രക്കാർക്ക് ഉച്ചഭക്ഷണം വിതരണം ചെയ്തു.



ഇടുക്കി ഭദ്രസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന അണുനശികരണ യജ്ഞത്തിൽ കുങ്കിരിപ്പെട്ടി സെന്റ് തോമസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം പ്രവർത്തകർ പള്ളിയും പരിസരവും ആറാം മൈൽ സിറ്റിയും അരമന പള്ളിയും അണുനശീകരണം ഫാ. കുര്യൻ കോർ എപ്പിസ്കോപ്പ ഉദ്ഘാടനം ചെയ്തു.



ചെങ്ങരൂർ സെയിന്റ് ജോർജ് ഓർത്തഡോകസ് പള്ളി നടത്തി വരുന്ന കിറ്റു വിതരണം.

"നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും."

"ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ."

"ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും."

– പ. പരുമല തിരുമേനി